# ശ്രീചട്ടമ്പിസ്വാമികളും നവോത്ഥാനവും

കെ. ജി. നീലകണ്ഠൻ നായർ



വിശ്വഹിന്ദു ബുക്സ്, കോട്ടയം




# ശ്രീചട്ടമ്പിസ്വാമികളും നവോത്ഥാനവും

**കെ. ജി. നീലകണ്ഠൻനായർ**

പ്രസാധകർ:

**വിശ്വഹിന്ദു ബുക്സ്**

വിശ്വഹിന്ദുഭവൻ
കോട്ടയം

വില: 6.00

## ഉള്ളടക്കം

## ഗ്രന്ഥകർത്താവിൻെറ ഇതരകൃതികൾ

നായർസമുദായത്തിൻെറ അധഃപതനം

കളഞ്ഞുകിട്ടിയ കവിതകൾ (പദ്യസമാഹാരം)

അദ്ധ്യാത്മരാമായണസംഗ്രഹം

മേൽവിലാസം:

കെ. ജി. നീലകണ്ഠൻനായർ
കരിമ്പനയ്ക്കൽ വീട്
ഏഴാച്ചേരി പി. ഒ.
പാലാ

ഓം

സക്തികൂടാതെ നാമങ്ങളെപ്പൊഴും
ഭക്തിപൂണ്ടു ജപിക്കണം നമ്മുടെ
സിദ്ധകാലം കഴിവോളമീവണ്ണം
ശ്രദ്ധയോടേ വസിക്കേണമേവരും.

ശൃണ്വൻ സുഭദ്രാണി രഥാംഗപാണേർ–
ജന്മാനി കർമ്മാണി ച യാനി ലോകേ
ഗീതാനി നാമാനി തദർത്ഥകാനി
ഗായൻ വിലജ്ജോ വിചരേദസംഗഃ.

ചക്രപാണിയുടെ ജന്മകർമ്മകഥകൾ എന്തൊക്കെയുണ്ടോ, അതെല്ലാം കേട്ട്, ആ അർത്ഥമാന് പാട്ടുകളും, തിരുനാമങ്ങളും, നാണംവിട്ടു പാടി സംഗമററു സഞ്ചരിക്കുക.

**കലേർദോഷനിധേരാജൻ അസ്തി ഹ്യേകോ മഹാൻഗുണഃ**
**കീർത്തനാദേവ കൃഷ്ണസ്യ മുക്തസംഗഃ പരം വ്രജേത്.**

**ദോഷംനിറഞ്ഞ കലിക്കൊരു വലിയ ഗുണമുണ്ട്. കൃഷ്ണനെ കീർത്തിച്ചാൽ മതി: അതുകൊണ്ടുതന്നെ അനിത്യമായതിൽ ആസക്തി പോയി ഒരുവൻ മരണത്തിനപ്പുറം കടക്കും.**

## ശാന്തിപാഠം

ഓം സഹനാവവതു സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു
മാ വിദ്വിഷാവഹൈ. (കൃഷ്ണയജുർവേദം)
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഉപനിഷത്പ്രതിപാദ്യമായ പരംപൊരുൾ, വിദ്യാസ്വരൂപത്തെ പ്രകാശിപ്പിച്ച് നമ്മെ ഒന്നിച്ചു രക്ഷിക്കട്ടെ: ആ പരംപൊരുൾ വിദ്യാപ്രാപ്തിക്കു സമർത്ഥമായ ബുദ്ധിശക്തി തന്ന് നമ്മെ ഒപ്പം പോഷിപ്പിക്കട്ടെ. വിദ്യാപ്രാപ്തികൊണ്ടുള്ള തേജസ്സ് നമുക്ക് ഒന്നിച്ചു സമ്പാദിക്കാം. അതിനുവേണ്ടി നാം പഠിക്കുന്നതെല്ലാം ശോഭനവും സഫലവുമാകട്ടെ. അന്യോന്യം യാതൊരു വിദ്വേഷവും നാം തമ്മിൽ തോന്നാതിരിക്കട്ടെ. ആധിദൈവികവും ആധിഭൗതികവും ആദ്ധ്യാത്മികവുമായ ശാന്തി നമ്മിൽ എപ്പോഴും വിളയാടട്ടെ.

## അമൃതവാണി

ഓം നമോ നാരായണായ

മാന്യമഹാശയ,

അങ്ങ് എഴുതിയ ശ്രീചട്ടമ്പിസ്വാമികൾ എന്ന ലഘുഗ്രന്ഥം ഞാൻ വായിച്ചു. സാമാന്യജനങ്ങൾക്ക് സ്വാമിതിരുവടികളുടെ ചരിത്രം മനസ്സിലാകത്തക്കവണ്ണം ലളിതകോമളമായ ഭാഷയിൽ ഈ ഗ്രന്ഥരചന നടത്തിയതിൽ അങ്ങയെ അഭിനന്ദിക്കുന്നു. പുസ്തകം വായിച്ചതിന്നുപ്പോൾ അങ്കുരിച്ച ശുഭാശംസ പദ്യരൂപത്തിൽ അടിയിൽ ചേർക്കുന്നു:

ചട്ടമ്പി നാമ്നാ വിഖ്യാതോ യോഗീന്ദ്രോ
ബ്രഹ്മവിത് പരഃ
സ്വജന്മനാ കേരളോർവ്വീം വ്യധാത് പുണ്യവതീമിമാം. 1

അദൃഷ്ടശ്രുതപൂർവ്വേണ ബുദ്ധതത്വേന കേനചിത്
അവധൂതേന ശിഷ്യോയം ദീക്ഷിതോഽഭൂത് സുധീശ്വരഃ. 2

തേന ദീക്ഷാപ്രഭാവേന ബാധിതം ഭുവനത്രയം
സ്വപ്നതുല്യം പ്രപശ്യൻസ ജീവന്മുക്തോ വ്യരാജത. 3

ജീവന്മുക്തി സുഖാലീനമാനസോഽപി സ
യോഗിരാട്
പ്രാരബ്ധചോദിതോ ധർമ്മരക്ഷാർത്ഥം വ്യാഹരദ് ഭുവി. 4

കരുണായാം ബുദ്ധദേവോ ധിഷണായാം ച ശങ്കരഃ
തപസി കൗശികോ ജ്ഞാനേ കപിലോഽയം
പ്രകീർത്ത്യതേ. 5

വിദ്യാധിരാജഭട്ടാരപാദോഽയം യമിനാം വരഃ
വ്യഭാദിഹ ചിരം സർവ്വകലാവല്ലഭതല്ലജഃ. 6

ശ്രീതീർത്ഥപാദ സംന്യാസ സമ്പ്രദായപ്രതിഷ്ഠിതം
ശ്രേയോലാഭായ മർത്ത്യാനാമകരോൽ സ മഹാമുനിഃ. 7

ശ്രീനീലകണ്ഠതീർത്ഥാംഘ്രി പരഹംസാദിഭിഃസഹ
ശിഷ്യൈഃ സദേശികോഽവാത്സീത് ശുദ്ധേ
ഭട്ടാരകാശ്രമേ. 8

എഴുമററൂർദേശസംസ്ഥേ തസ്മിൻ പുണ്യാശ്രമേവസൻ
ജനാനാം ഹൃദി സന്തുഷ്ടിമജീജനദയം ഗുരുഃ. 9

അവിദ്യാപാശബദ്ധാനാം ജനാനാംമോചനായ സഃ
കേരളേ 'ഷഡദ്വൈതചിന്താപദ്ധതിം'
വ്യതനോന്മുനിഃ. 10

ചരന്തസ്തേന മാർഗ്ഗേണ ബഹവോ നരപുംഗവാഃ
ഭവതാപമഹാസിന്ധും തരന്ത്യദ്യാപി ശ്രദ്ധയാ. 11

'പ്രാചീനമലയാളാ'ദിഗ്രന്ഥദീപപ്രകാശനൈഃ
അന്ധവിശ്വാസതാമിസ്രമനാശയദസൗ യമീ. 12

അഹിംസാവ്രതനിഷ്ഠസ്യ സമീപേ തസ്യ യോഗിനഃ
മണ്ഡൂകാഃ ഭുജഗാ ഹന്ത ചിക്രീഡുഃ സൗഹൃദാന്വിതാഃ 13

വ്യാഘ്രാദയോ ഹിംസ്രജന്തുനിവഹാസ്തസ്യ
സന്നിധൗ
ശാന്തശീലാഃസ്നേഹഭാവം സൂചയന്തിസ്മചേഷ്ടിതൈഃ 14

സുധാകരഗളത്സോമരസധാരാം പിബൻ ചിരം
ക്ഷുധാതൃഡ്വ്യാധിഹീനോഽയം
വ്യസ്മരദ് ഭോഗ്യസഞ്ചയം. 15

നാരായണാഽസിതഗളപരഹംസാദി ഭിക്ഷവഃ
യദ്ദൃഷ്ടി ദീക്ഷയാ മുക്തിസുഖാമൃതമഭുഞ്ജത. 16

സർവ്വജ്ഞഃ സദ്ഗുരുഃ സദ്യോമുക്തിഭാവം
ഗതോഽപി സഃ
സത്താസ്ഫൂർത്തിസ്വരൂപേണ സർവ്വത്രപരിഭാസതേ. 17

ദരിദ്രാണാം കുടീരേഷു സൗധേഷു ധനിനാം സദാ
ഗായന്തി യസ്യ മാഹാത്മ്യം ശിശവോഽപി സമാദരം. 18

മഹാത്മനസ്തസ്യ ദിവ്യലീലാചരിതസംഗ്രഹഃ
വിദുഷാ നീലകണ്ഠേന രചിതോഽയം വിരാജതേ. 19

ഭവതാപഹരം ജ്ഞാനവിജ്ഞാന രസവർദ്ധനം
ചരിത്രമിദമാലോക്യ മനോ മോമുദ്യതേ മമ. 20

പുസ്തകസ്യാസ്യ കർത്താ ശ്രീ നീലകണ്ഠബുധോത്തമഃ
ജീയാദേതാദൃശം ഗ്രന്ഥസഞ്ചയം പ്രണയൻ ചിരം. 21

വിദ്യാധിരാജ ചട്ടമ്പിസ്വാമി പാദകഥാമൃതം
ഭാവുകഃ! പീയതാം നീലകണ്ഠോപാദ്ധ്യായസംഭൃതം.22

ഇതി ശ്രീമതാ നിരന്തരക്ഷേമാശംസീ
ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമി.
(ഒപ്പ്)

തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം, 1—2—1984.

# അവതാരിക

ചരിത്രാതീതകാലംമുതൽ നിലനിന്നുപോന്നിട്ടുള്ള ഒന്നാണ് ഭാരതത്തിലെ ആർഷസംസ്കാരം. ഇതോടൊപ്പം ജന്മമെടുത്ത നിരവധി സംസ്കാരങ്ങൾ കാലപ്രവാഹത്തിൽ അലിഞ്ഞുചേരുകയുണ്ടായി. അവ മിക്കതും യാതൊന്നും ബാക്കിവയ്ക്കാതെ സ്വയം എരിഞ്ഞടങ്ങുകയാണ് ചെയ്തത്. സുമേറിയാ, ബാബിലോണിയ, ഈജിപ്ത് തുടങ്ങിയ മദ്ധ്യപശ്ചിമരാജ്യങ്ങളിൽ നിലവിലിരുന്ന നാഗരികതകളെപ്പററി പഠിക്കുന്നവർക്ക് ഇതു ബോദ്ധ്യമാകും. ഹിമാലയസാനുക്കളിൽ തപശ്ചര്യയിൽ ലയിച്ചിരുന്ന ഋഷീശ്വരന്മാർ കൊളുത്തിവച്ച ഒരു ഭദ്രദീപമത്രേ ഭാരതസംസ്കാരം. അതിനും കടുത്ത കൊടുങ്കാററുകളെ നേരിടേണ്ടിവന്നിട്ടുണ്ട്. എന്നെന്നേക്കുമായി അത് അണഞ്ഞുപോകുമോ എന്ന് സംശയം തോന്നിയ കാലഘട്ടങ്ങളും ഉണ്ടായിട്ടുണ്ട്. പക്ഷേ അന്നുമുതൽ ഇന്നോളം അതിനെ കാത്തുസൂക്ഷിക്കാൻ ഋഷിതുല്യരായ മഹാപുരുഷന്മാർ ഈ പുണ്യഭൂമിയിൽ ജന്മമെടുത്തു എന്നതു് ലോകചരിത്രത്തിലെ ഒരത്ഭുതപ്രതിഭാസമത്രെ.

''ധർമ്മത്തിനു് ഗ്ലാനി സംഭവിക്കുമ്പോഴെല്ലാം അതിനെ പുനരുദ്ധരിക്കാൻ ഞാൻ വീണ്ടും വീണ്ടും അവതരിയ്ക്കും'' എന്ന ഭഗവാന്റെ വാഗ്ദാനം അക്ഷരാർത്ഥത്തിൽ ത്തന്നെ പരിപാലിക്കപ്പെട്ടിട്ടുണ്ടെന്നു് ഭാരതചരിത്രം പഠിക്കുന്ന ഏതൊരാൾക്കും ബോദ്ധ്യമാവും.

പതിനെട്ടും പത്തൊൻപതും നൂററാണ്ടുകളിൽ ഭാരതത്തിൽ കോളിളക്കം സൃഷ്ടിച്ച ഒന്നാണ് ആംഗലഭാഷാപഠനവും, അതിലൂടെ യുവഹൃദയങ്ങളിൽ കടന്നുകൂടിയ ഭൗതികപരിഷ്കാരത്തോടുള്ള അഭിനിവേശവും. പടിഞ്ഞാറൻ ചിന്താഗതികളെ പാടിപ്പുകഴ്ത്താനും, ഭാരതീയമായ എല്ലാത്തിനെയും അവജ്ഞയോടെ അവഗണിക്കാനും അഭ്യ

സ്ഥവിദ്യരായ യുവജനങ്ങരം മുന്നോട്ടു വന്ന ഒരു കാലഘട്ട മാണതു്. നാശോന്മുഖമായ ഈ ചിന്താപരിവത്തനത്തെ തിരുത്തിക്കുറിക്കാനും ഭാരതീയതത്വചിന്തയുടെ ആഴവും പരപ്പും അവരെ ബോദ്ധ്യപ്പെടുത്താനും, അങ്ങു വടക്കുബങ്കാ ളിൽ ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും, ഇങ്ങു തെക്കു കേ രളത്തിൽ ചട്ടമ്പിസ്വാമികരം, നാരായണഗുരുസ്വാമി കരം, തീത്ഥപാദസ്വാമികരം തുടങ്ങിയവരും ജന്മമെടുത്തു.

ഈ മഹാപുരുഷന്മാർ ഭാരതീയജനതയ്ക്കു് ഒരു നവോ ന്മേഷം നൽകുകയും അവരുടെ ചിന്താസരണിക്കു് ഒരു പുതിയ രൂപവും ഭാവവും നൽകുകയും ചെയ്തു. ഭാരതീയ തത്വചിന്ത തികച്ചും പ്രായോഗികമായ ഒരു കമ്മപദ്ധ തിയ്ക്കു് പശ്ചാത്തലമൊരുക്കുന്ന വിശേഷാത്തരമായ ഒരു വിജ്ഞാനശാഖയാണെന്നു് സ്വന്തം ജീവിതങ്ങരം കൊണ്ടു് അവർ തെളിയിച്ചു. ജിജ്ഞാസുക്കളായി അവരെ സമീപി ച്ചവക്കു് അതു ബോദ്ധ്യമാക്കിക്കൊടുക്കുകയും ചെയ്തു. അങ്ങനെ ഭാരതത്തിന്റെ നവോത്ഥാനത്തിനു് അവർ നേതൃത്വം നൽകി. ഈ മഹാപുരുഷന്മാരിൽ ഒട്ടും അപ്രധാ നമല്ലാത്ത ഒരു സ്ഥാനമാണു് ചട്ടമ്പിസ്വാമികരംക്കുള്ളതു്.

പ്രശസ്തിയിൽനിന്നു് ഒഴിഞ്ഞുനില്ക്കുക ചട്ടമ്പിസ്വാ മികളെ സംബന്ധിച്ചിടത്തോളം ഒരു ജീവിതവ്രതമായി രുന്നു. കാവിവസ്ത്രം ഉടുക്കാത്ത ആ യതിവര്യൻ വസിഷ്ഠ പരാശരാദികളെ അതിശയിക്കുന്ന ഋഷീശ്വരനായിരുന്നു എന്നവസ്തുത അദ്ദേഹത്തെഅടുത്തറിഞ്ഞ മഹാത്മാക്കരംക്കു് മാത്രമേ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളു. പരിവ്രാജക നായി ആസേതുഹിമാചലം തീത്ഥയാത്ര നടത്തിയ സ്വാ മി വിവേകാനന്ദൻ ഒററനോട്ടത്തിൽതന്നെ ആ മഹാപുരു ഷന്റെ അഭൗമമായ ആദ്ധ്യാത്മികപരിവേഷം ഉരം ക്കൊള്ളുകയുണ്ടായി. സിദ്ധന്മാക്കും വിജ്ഞാനദാഹികരം ക്കും ഒരുപോലെ ആരാദ്ധ്യനായിരുന്ന ആ മഹാപുരുഷ ന്റെ പാദസ്പർശം കൊണ്ടു് കേരളം പുണ്യഭൂമിയായിമാറി. പക്ഷേ അദ്ദേഹത്തിന്റെ മഹത്വത്തെപ്പററിയോ ജീവച രിത്രത്തെപ്പററിയോ പുതിയ തലമുറ അത്രയൊന്നും ബോ ധവാന്മാരല്ല. ഈ കുറവു പരിഹരിക്കാനുള്ള എളിയ ഒരു

പരിശ്രമമാണ് നീലകണ്ഠൻ നായർ സാറിന്റെ ഈ ചെറിയ പുസ്തകം.

ചട്ടമ്പിസ്വാമികളോട് അത്യധികം ആദരവും ആരാധനാഭാവവുമുള്ള ആളാണ് ഗ്രന്ഥകാരൻ. സ്വാമികളുടെ ജീവചരിത്രഗ്രന്ഥങ്ങൾ ശ്രദ്ധാപൂർവ്വം പഠിച്ചും മററുവിധത്തിൽ കിട്ടാവുന്ന വിവരങ്ങളെല്ലാം ക്ഷമയോടെ ശേഖരിച്ചും തയ്യാറാക്കിയിട്ടുള്ള ഒരു ആധികാരിക ഗ്രന്ഥമാണിതു്. സ്വാമികളുടെ ബഹുമുഖമായ വ്യക്തിത്വത്തിലേക്കു വെളിച്ചം വീശാൻ ഇതു വളരെയേറെ സഹായകമത്രെ. അതോടൊപ്പം സ്വാമികളുടെ ചിരന്തനാഭിലാഷങ്ങളിൽ ഒന്നായിരുന്ന നായർസമുദായോദ്ധാരണത്തിനു് തന്റേതായ നിർദ്ദേശങ്ങൾ സമർപ്പിക്കാനും നായർസമുദായത്തിന്റെ അധഃപതനകാരണങ്ങൾ അപഗ്രഥിച്ച് വിശദീകരിക്കാനും ഗ്രന്ഥകർത്താവു ശ്രമിച്ചിട്ടുണ്ടു്. ചിലഘട്ടങ്ങളിലെല്ലാം പ്രതിപാദനത്തിന്റെ വസ്തുനിഷ്ഠതയ്ക്കു് കോട്ടം തട്ടുന്നതായി സംശയം തോന്നിയേക്കാമെങ്കിലും സ്വന്തം സമുദായത്തിന്റെ ഉയർച്ചയിലുള്ള അമിതമായ അഭിനിവേശത്തിൽനിന്നു് ജന്മമെടുത്തതെന്ന നിലയിൽ അത്തരം പാളിച്ചകൾ അവഗണിക്കാവുന്നതേയുള്ളു. ഭാരതീയ സംസ്കാരത്തെപ്പററി പൊതുവായും ചട്ടമ്പിസ്വാമികളെപ്പററി പ്രത്യേകമായും അറിയാൻ ആഗ്രഹിക്കുന്നവർക്കു് അത്യന്തം പ്രയോജനപ്രദമായ ഒരു ഗ്രന്ഥമാണിതെന്നു് നിസ്സംശയം പറയാൻ കഴിയും. സരളവും സുന്ദരവുമാണു് ഇതിലെ പ്രതിപാദനരീതി. ഭാരതീയപാരമ്പര്യത്തിൽ അഭിമാനിക്കുന്ന ഏതൊരാളും വായിച്ചിരിക്കേണ്ട ഒരു വിശിഷ്ടഗ്രന്ഥമത്രേ ഇതു്. ഗ്രന്ഥത്തിനും ഗ്രന്ഥകാരനും എല്ലാഭാവുകങ്ങളും ആശംസിക്കട്ടെ. അനുവാചകരെല്ലാം സന്തോഷപൂർവ്വം സ്വാഗതംചെയ്യുമെന്നുള്ള പ്രതീക്ഷയോടെ ബഹുജനസമക്ഷം ഈ ഗ്രന്ഥം അവതരിപ്പിക്കട്ടെ.

പ്രൊഫസ്സർ കെ. രാമകൃഷ്ണ പിള്ള
സെൻറ് തോമസ് കോളേജ്,
അരുണാപുരം.

പാലാ
18–11–83

# ആമുഖം

ഋഷിതുല്യനായിരുന്ന വിദ്യാധിരാജ തീർത്ഥപാദ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെപ്പറ്റി, ഈ നാട്ടിലെന്നല്ല, ഒട്ടൊക്കെ, കേരളത്തിൽപോലും പറയത്തക്ക അറിവൊന്നും ഉള്ളതായി തോന്നുന്നില്ല. അദ്ദേഹത്തിന്റെ ജീവചരിത്രവും വളരെ ലേഖനസമാഹാരങ്ങളും പലരും എഴുതിയിട്ടുണ്ടെങ്കിലും അവയ്ക്കും ഈ ദിക്കിലെങ്ങും പ്രചാരമില്ല.

എന്നാൽ സ്വാമിതിരുവടികളുടെ പ്രഥമ ശിഷ്യനായ ശ്രീനാരായണഗുരുസ്വാമികളെപ്പറ്റി വളരെയേറെ പ്രചാരമുണ്ടുതാനും. സ്മാരകങ്ങളും, സ്ഥാപനങ്ങളും ചതയദിനാഘോഷങ്ങളുമുണ്ട്. എങ്കിലും അവിടെയൊന്നും, അദ്ദേഹത്തിന്റെ ഗുരുവായ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെപ്പറ്റി പരാമർശങ്ങളൊന്നും കേറ്ക്കാറില്ല.

സ്വാമികളുടെ ശിഷ്യനായ ശ്രീരാമാനന്ദസ്വാമികളുടെ ശിഷ്യനായിരുന്ന ശ്രീ ഭക്താനന്ദസ്വാമികൾ സ്വന്തം പേരിൽ ചില ആശ്രമങ്ങൾ സ്ഥാപിച്ചുനടത്തിവന്നിരുന്നു അവിടെയൊക്കെ പല ചടങ്ങുകളും നടക്കാറുണ്ടായിരുന്നു. അപ്പോഴും സ്വാമികളെപ്പറ്റി കാര്യമായൊന്നും പറഞ്ഞു കേട്ടിട്ടില്ല. ഏഴാച്ചേരി ആശ്രമവും മൂലമററം ആശ്രമവും ''പരമഭട്ടാരാശ്രമം'' എന്ന പേരിലാണെന്ന് ഈയിടെ മനസ്സിലാക്കാൻ ഇടയായി.

ശ്രീരാമകൃഷ്ണപരമഹംസ ദേവന്റെ ശിഷ്യപ്രധാനനായിരുന്ന ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീരാമകൃഷ്ണധർമ്മങ്ങൾ ഭാരതത്തിലെന്നല്ല, ലോകത്തെമ്പാടും പ്രചരിപ്പിച്ചു. അതുപോലെ ശ്രീനാരായണഗുരുവിന്റെ ശിഷ്യനായിരുന്ന ശ്രീനടരാജഗുരു ശ്രീനാരായണധർമ്മങ്ങൾ ലോകത്തെല്ലാം പ്രചരിപ്പിച്ചു. ഇതൊക്കെയാണെങ്കിലും ശ്രീവിവേകാനന്ദസ്വാമികൾ പോലും ആദരിച്ചിരുന്ന ഋഷിതുല്യനായ ശ്രീചട്ടമ്പിസ്വാമികളുടെ ധർമ്മങ്ങൾക്ക പ്രചാരണം നടത്താൻ സ്വശിഷ്യന്മാരല്ലാതെ നായന്മാരാരുംതന്നെ ഉണ്ടായിരുന്നതായി അറിവില്ല. സമുദായോത്തേജകൻ

ശ്രീ.സി. കൃഷ്ണപിള്ളയും ശ്രീ.മന്നത്താചാര്യനും സാമുദായികപ്രവർത്തനങ്ങൾക്ക പ്രചോദനംനൽകിയതു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളാണു്.എന്നിട്ടും അവരോ ആചാര്യനാൽ സ്ഥാപിതമായ എൻ. എസ്. എസ്.ഓ നായർ സമുദായമോ ഇക്കാര്യത്തിൽ യാതൊന്നും ചെയ്തതായി അറിവില്ല എന്നതു് ഏററവും ഖേദകരമാണു്.ഇന്നും അക്കാര്യത്തിൽ എല്ലാവരും മൗനംഭജിക്കുകതന്നെയാണു്.

എന്താണിതിനു കാരണം? നായർസമുദായം ഉറക്കെ ച്ചിന്തിക്കേണ്ടതല്ലേ? ഹൈക്കോർട്ടു് ജഡ്ജിയും സാഹിത്യകാരനുമായിരുന്ന ശ്രീ പുത്തേഴത്തു രാമൻ മേനവൻ താഴെകാണുംപ്രകാരം എഴുതിയിരിക്കുന്നു: ''ദുരഭിമാന ദൂഷിതരും, ദുസ്സ്വാതന്ത്ര്യപ്രബുദ്ധരുമായ നായർവർഗ്ഗം ശ്രീ ചട്ടമ്പിയുടെ അമാനുഷപ്രഭാവത്തെ അത്രമാത്രം അനുകരിക്കയോ അനുസരിക്കയോ ചെയ്തില്ല എന്ന അപരാധത്തിനു് അവർ വിധേയരാണെന്നാണു് എന്റെ എളിയ അഭിപ്രായം''. ശ്രീ മന്നത്താചാര്യന്റെ അഭിപ്രായച്ചുരുക്കം: ''എത്ര വലിയ മഹാന്മാരെയും അധിക്ഷേപിക്കാനും ഇടിച്ചു താഴ്ത്തിക്കാണിക്കാനും ഉള്ള വാസനയാണു് നമുക്കുള്ളതു്'' എന്നാണു്. ഈ അഭിപ്രായം അദ്ദേഹത്തിന്റെ അനുഭവത്തെക്കൂടി ആസ്പദമാക്കിയുള്ളതാകാം. നമ്മൾ ഓരോരുത്തരും മഹത്വം കാണുന്നതു്നമ്മിൽത്തന്നെയാണു്.

നായർസമുദായത്തിൽ ജനിച്ചു്സർവ്വവിധ ജ്ഞാനവും യോഗസിദ്ധികളും സമ്പാദിച്ച അദ്ദേഹം നമ്മുടെ സമുദായത്തിനുതന്നെ അഭിമാനമല്ലേ? അദ്ദേഹത്തെ പൂജിക്കുന്നതു് പുണ്യമല്ലേ? പൂജിക്കാതിരിക്കുന്നതോ? വസിഷ്ഠ ബ്രഹ്മർഷിയുടെ തിരുവചനം ഇവിടെ സ്മരണീയമാണു്. ''പൂജ്യപൂജാവ്യതിക്രമം ശ്രേയസ്സുകളെ തടയുന്നു'' എന്നാണതു്.

സ്വാമികളുടെ അതുല്യവും അത്ഭുതകരവുമായ മാഹാത്മ്യത്തെപ്പററി അറിയാൻകഴിഞ്ഞപ്പോൾമുതൽ അദ്ദേഹത്തിന്റെ പേരിൽ ഈ നാട്ടിലെങ്ങാനും ഒരാശ്രമം ഉണ്ടാകുവാൻ ആഗ്രഹം ജനിച്ചു.അതിനു ചില ശ്രമങ്ങളുംചെയ്തു നോക്കി.ആർക്കുംതന്നെ അക്കാര്യത്തിൽ താല്പര്യംകണ്ടില്ല.

അപ്പോഴാണ് സ്വാമികളുടെ ഒരു ജീവചരിത്രസംഗ്രഹം എഴുതി അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കണമെന്നു തോന്നിയതു്. അപ്പോഴും എൻെറ അല്പജ്ഞതയോർത്തു്വൈമുഖ്യം തോന്നി.

സ്വാമികളുടെ ജീവചരിത്രം എഴുതാനുള്ള അർഹത അദ്ദേഹത്തോടു് അടുത്തുപെരുമാറാൻ ഭാഗ്യമുണ്ടായ ശിഷ്യപ്രധാനന്മാൎക്കും അതുപോലുള്ള പണ്ഡിതന്മാൎക്കുമാണല്ലൊ.

പ്രഥമ ശിഷ്യനായ ശ്രീനാരായണഗുരു, അനുഷ്ടുപ്പ വൃത്തത്തിൽ രണ്ടു ചെറിയ പദ്യങ്ങളിൽ ഒതുക്കി ഒരു ജീവചരിത്രം എഴുതിയിട്ടുണ്ടു്. അതിൽ സൎവ്വജ്ഞത്വവും, ഋഷിത്വവും, സദ്ഗുരുത്വവും, പരിപൂർണ്ണ കലാനിധിത്വവും, മഹാപ്രഭുത്വവും എല്ലാം അടങ്ങിയിട്ടുണ്ടു്. അതു വ്യാഖ്യാനിച്ചു വിപുലീകരിച്ചാൽ ഓരോ അദ്ധ്യായമായി കണക്കാക്കാം. അപ്പോൾ സ്വാമികളുടെ ജീവചരിത്രത്തിൻെറ ഉത്തരാർദ്ധമാകും.

സ്വാമികളുടെ ജീവചരിത്രമെഴുതുന്നതിനെപ്പററി ഒരാൾ സ്വാമികളുടെ പ്രധാനശിഷ്യന്മാരിൽ ഒരാളോടു ചോദിച്ചപ്പോൾ അദ്ദേഹം അത്ഭുതംകൂറുന്ന ഭാവത്തിൽ അരുളിച്ചെയ്തതു് ''അഹോ! പരബ്രഹ്മത്തിൻെറ ജീവചരിത്രമെഴുതുകയോ?'' എന്നാണു്. ആ സ്ഥിതിക്കു്, അല്പജ്ഞന്മാരായ മാദൃശന്മാർ അതിനു മുതിരുന്നതു്സാഹസമാണല്ലൊ.

''ചിത്തമേ! പോരും യത്നം നീയൊരു കുട്ടിയെറു–
മ്പത്രിവ്യപുരുഷൻെറ മാഹാത്മ്യമൊരണ്ണുവം'' എന്നാണു് മഹാകവി വള്ളത്തോൾതന്നെ പാടിയിരിക്കുന്നതു്.

അപ്പോൾ എൻെറ അദമ്യമായ ആഗ്രഹനിവൃത്തിക്കു് എന്താണു വഴി? പണ്ഡിതന്മാരും, സ്വാമികളുടെ ശിഷ്യന്മാരും, മററുപണ്ഡിതന്മാരും, എഴുതിയ ലേഖനസമാഹാരങ്ങൾ പലതുമുണ്ടല്ലോ. അതിനെ ആശ്രയിക്കാമെന്നു നിശ്ചയിച്ചു. സ്വാമികളുടെ ജീവചരിത്രം എഴുതുന്ന ആധുനികന്മാർ പലരും ആ മാർഗ്ഗംതന്നെയാണല്ലോ സ്വീകരിക്കുന്നതു്. നായർസമുദായത്തിലവതരിച്ചു് സമുദായത്തിനും

ഇതരസമുദായങ്ങൾക്കും, നാടിനും ഭാരതത്തിനുതന്നെയും ധർമ്മോപദേശം നൽകി അനുഗ്രഹിച്ചും പരമപദം പ്രാപിച്ച ആ പരബ്രഹ്മനിഷ്ഠനോട് ഒരെളിയ നായർ എന്ന നിലയിൽ എന്റെ കടമ അല്പമാത്രമായെങ്കിലും നിറവേററുക എന്നതാണ് ഈ ചെറിയ ഗ്രന്ഥരചനയുടെ ഉദ്ദേശം. ഞാൻ വളരെ പരത്തിപ്പറയാൻ ശ്രമിച്ചില്ല. കാര്യമാത്രപ്രധാനമാണ് ഈ ജീവചരിത്രസംഗ്രഹം. പ്രാചീനമലയാളത്തിൽ നായന്മാരെപ്പററി സ്വാമിതിരുവടികൾ എഴുതിയിരിക്കുന്ന സംഗതികൾ വച്ചുകൊണ്ട് നിരൂപണദൃഷ്ട്യാ ചിലതു സ്വല്പം പരത്തിപ്പറഞ്ഞിട്ടുണ്ട്. അത് നായർസമുദായം അവശ്യം അറിഞ്ഞിരിക്കേണ്ടവയാണെന്നു തോന്നുന്നു. ഈ ഗ്രന്ഥത്തിൽ വല്ല അപാകതകളുമുണ്ടെങ്കിൽ സഹൃദയരായ വായനക്കാർ സദയം ക്ഷമിക്കുമല്ലൊ.

ഈ ഗ്രന്ഥരചനയ്ക്ക് എനിക്കാലംബം സ്വാമിതിരുവടികളുടെ ശതാബ്ദിസ്മാരകഗ്രന്ഥം, ഉപഹാരമാലിക എന്ന ശതാബ്ദിസ്മാരക രജതജൂബിലി സ്മാരകഗ്രന്ഥം, പ്രാചീനമലയാളം, മഹാസമാധി സംബന്ധിച്ച് ശ്രീ കുമ്പളത്തുശങ്കുപ്പിള്ള പ്രസാധനംചെയ്തിട്ടുള്ള പദ്യസമാഹാരം മുതലായവയാണ്.

വാഴൂർ തീർത്ഥപാദാശ്രമാധിപതിയും ആചാര്യനും ജ്ഞാനയോഗിയും തീർത്ഥപാദപരമ്പരയിലെ പരമാദ്ധ്യക്ഷനും വേദാന്തസാഹിത്യപണ്ഡിതനും സർവ്വജ്ഞനും എല്ലാമായ ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമിതിരുവടികൾ ഈ ലഘുഗ്രന്ഥം പരിശോധിച്ച് അമൃതവാണിയിൽ എഴുതിത്തന്ന തിരുവെഴുത്തിനും ശുഭാശംസയ്ക്കും നന്ദിപ്രകാശിപ്പിക്കുവാൻ ഈ അല്പജ്ഞനായ എനിക്കു വാക്കുകളില്ല. അവിടുത്തെ ദാസദാസന്മാർക്കു ദാസനാകുവാൻ പോലും അർഹതയില്ലാത്ത ഈ നിസ്സാരഭക്തദാസനിൽ ചൊരിഞ്ഞ കാരുണ്യം പുളകോദ്ഗമകാരിയാണ്. അവിടുത്തെ തൃപ്പാദസരോജത്തിൽ ഭക്തിവിനയാദരപുരസ്സരം സാഷ്ടാംഗപ്രണാമം അർപ്പിച്ചുകൊള്ളുന്നു.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവചരിത്ര സംഗ്രഹം എന്ന ഈ ഗ്രന്ഥത്തിനു്, സശ്രദ്ധം വായിച്ചു് വിജ്ഞാനപ്രദമായ ഒരവതാരിക എഴുതിത്തന്ന പാലാ സെൻറു് തോമസ് കാളജ് പ്രൊഫസ്സറും പണ്ഡിതനും തിരുവിതാംകൂർ യൂണിവേഴ്സിററിയുടെ ചരിത്രത്തിൽ കണക്കുവിഷയത്തിൽ ഏററവും കൂടുതൽ മാക്കു വാങ്ങിച്ചു് എം. എ. ബിരുദമെടുത്ത ആളും സർവ്വാദരണീയനുമായ ശ്രീ. കെ. രാമകൃഷ്ണപിള്ള അവർകളോടു് എനിക്കുള്ള നിസ്സീമമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിൻെറ പ്രസാധനത്തിനു മുൻകൈയെടുത്ത കോട്ടയം വിശ്വഹിന്ദുപരിഷത്തിനും, ഭംഗിയായി അച്ചടി നടത്തിയ കോട്ടയം ലതാ പ്രിൻേറഴ്സിനും എൻെറ അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ഗ്രന്ഥകത്താ.

## പ്രാരംഭം

''യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത,
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം'' (ഭഗവദ്ഗീത)

ധർമ്മത്തിനു തളർച്ചയും, അധർമ്മത്തിന് വളർച്ചയും ഉണ്ടാകുമ്പോഴെല്ലാം, അധർമ്മത്തെ തളർത്തി, ധർമ്മത്തെ ഉദ്ധരിക്കാൻ ഞാൻ (മഹാവിഷ്ണു) അവതരിക്കും.

യുഗയുഗാന്തരങ്ങളായി ഈ അവതാരങ്ങൾ നടന്നു കൊണ്ടിരിക്കുന്നു എന്ന് ഗീതാവചനങ്ങൾ വ്യക്തമാക്കുന്നു. അതുപോലെ ബ്രഹ്മജ്ഞാനികൾ, യുഗയുഗാന്തരങ്ങളായി സ്വസാന്നിദ്ധ്യംകൊണ്ട് ഭാരതത്തെ അനുഗ്രഹിച്ചിട്ടുണ്ട്. ആദിശങ്കരനും, ശ്രീരാമകൃഷ്ണഭഗവൽപാദരും, ചട്ടമ്പിസ്വാമിതിരുവടികളും, ശ്രീനാരായണഗുരുസ്വാമികളും, മഹാത്മജിയും ഇതിന് ഒട്ടവിലത്തെ ഉദാഹരണങ്ങളാണ്. മഹാത്മജി കർമ്മയോഗിയായിരുന്നു എന്നേ ഉള്ളു.

വിദേശീയാക്രമണങ്ങളും, വിദേശീയാധിപത്യവും കൊണ്ട് ഭാരതത്തിനുണ്ടായ ധർമ്മച്യുതി കുറച്ചൊന്നുമല്ലല്ലോ. അതു് ദീർഘകാലം നിലനില്ക്കുകയും ചെയ്തു. ഇന്നും അതിന്റെ മാലിന്യങ്ങൾ നിലനില്ക്കുന്നു.

എങ്കിലും ബുദ്ധ—ജൈന സന്യാസിസംഘങ്ങളും, മററു സന്യാസികളും, പണ്ഡിതവരേണ്യന്മാരും അവരവരുടെ ത്യാഗപൂർവ്വമായ ജീവിതമാതൃകയും, ഉപദേശങ്ങളുംകൊണ്ട്, മതധർമ്മങ്ങൾ നിലനിർത്തിപ്പോന്നു, ഋഷിനാടായ ഭാരതത്തിന്റെ ഋഷിപാരമ്പര്യം നിലനിർത്തിപ്പോരുന്നു.

''സത്യം വദ, ധർമ്മം ചര'' ഇത്യാദി ധർമ്മോപദേശങ്ങൾ നൽകിപ്പോന്നു. ഇങ്ങനെയുള്ള ധർമ്മോപദേശങ്ങൾ ഭാരതത്തിൽ മാത്രമേ കേൾക്കാനുള്ളു.

നൂററാണ്ടുകൾക്കുമുമ്പ്, കേരളത്തിൽ, തുഞ്ചത്താചാര്യനും, കണ്ണശ്ശപ്പണിക്കരും, രാമചരിതകർത്താവ് മുതലായവരും ഭക്തിമാർഗ്ഗത്തിൽക്കൂടി ധർമ്മോപദേശം നൽകിയിരുന്നു. തുഞ്ചത്താചാര്യൻ ഭാഗവതം, അദ്ധ്യാത്മരാമായണം, മഹാഭാരതം എന്നീ പുരാണേതിഹാസങ്ങൾ ഭാഷയിൽ നിർമ്മിച്ചതുവഴി സാധാരണജനങ്ങൾക്ക് ഭക്തിമാർഗ്ഗം ഉപദേശിക്കുകയായിരുന്നു ചെയ്തതു്. ഗുരുപാദർ 'വേദശാസ്ത്രങ്ങൾക്കധികാരിയല്ല' എന്നതംഗീകരിച്ചുകൊണ്ടുതന്നെ, ബ്രാഹ്മണഭക്തിയും, ഈശ്വരഭക്തിയും ഉപദേശിച്ചു. പരമഭക്തനായിരുന്ന ആചാര്യൻ ഭക്തിലഹരിയിൽ മുഴുകിയിരുന്നു നിർമ്മിച്ച ഭാഗവതവും രാമായണവും വായിക്കുന്നവരും, ഭക്തിസാഗരത്തിൽ മുഴുകി ആനന്ദബാഷ്പം പൊഴിക്കാതിരിക്കുകയില്ല.

വിദേശീയാക്രമണവും വൈദേശികഭരണവും കൊണ്ടു് ഭാരതത്തിനു നേരിട്ട ധർമ്മച്യുതി കുറച്ചൊന്നുമല്ലെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടു്. അതിനെപ്പററി ഇവിടെ സ്വല്പം കൂടി വിവരിക്കേണ്ടതാവശ്യമാണെന്നു തോന്നുന്നു.

ഇവിടെപ്പറഞ്ഞ ധർമ്മച്യുതിയിൽനിന്നു് ഭാരതത്തിന്റെ ധാർമ്മികവും ആദ്ധ്യാത്മികവുമായ പുന:സ്ഥാപനത്തിനുവേണ്ടി ഒരു നവോത്ഥാനപ്രസ്ഥാനംതന്നെ തുടങ്ങേണ്ടിവന്നു. പ്രസ്തുത ധർമ്മച്യുതിയെപ്പററി പറയുമ്പോൾ വിദേശീയാക്രമണം എങ്ങനെയുണ്ടായി? അതിനു കാരണക്കാരായി ആരെങ്കിലുമുണ്ടോ? ഉണ്ടെങ്കിൽ ആരു്? അതോ അവർ സ്വയം ഇന്ത്യയെ ആക്രമിക്കാൻ വന്നതാണോ എന്നും മററും കൂടി ചുരുക്കമായെങ്കിലും പറയേണ്ടതുണ്ടെന്നും തോന്നുന്നു.

ആദ്യകാലത്തു പാശ്ചാത്യർ ഭാരതത്തിന്റെ—ദക്ഷിണേന്ത്യയുടെ — പടിഞ്ഞാറെ തീരത്തു വന്നതു് കേരളത്തിലെ സുഗന്ധവസ്തുക്കളായ ചുക്കു്, മുളകു്, മഞ്ഞൾ, ഗ്രാമ്പൂ, ജാതിക്കാ മുതലായവ വാങ്ങുന്നതിനു വേണ്ടിയായിരുന്നു. അന്നു കേരളത്തിലെ നാട്ടുവാഴികൾ വിശേഷിച്ചു കൊച്ചി, കോഴിക്കോട്ടു രാജാക്കന്മാർ പരസ്പരം പകതീർക്കാൻ അവരുടെ സഹായം തേടുകയും അവർക്കു കേരളതീരത്തു് താവളങ്ങളും വിശേഷാവകാശങ്ങളും മററും അനുവദിച്ചുകൊടുക്കുകയും ചെയ്തു. ഇതൊരു നല്ല സംഗതിയായിക്കരുതി അതെല്ലാം സ്വീകരിച്ചു് രാജാക്കന്മാരെ സഹായിക്കയും എതിർകക്ഷിയോടെതിർക്കുകയും അവരുടെ അധികാരമുറപ്പിക്കുകയും ചെയ്തു. പിൽക്കാലത്തു് അവർ തമ്മിൽ—അറബികൾ, പോർട്ടുഗീസുകാർ, ഡച്ചുകാർ, ഫ്രഞ്ചുകാർ, ഇംഗ്ലീഷുകാർ — മത്സരമുണ്ടാകുകയും ഒടുവിൽ ഇംഗ്ലീഷുകാർ മററെല്ലാവരേയും തോല്പിച്ചു് ഇന്ത്യയിൽ ആധിപത്യമുറപ്പിക്കുകയും ചെയ്തു.

ഈ സ്ഥിതിതന്നെയായിരുന്നു ഉത്തരേന്ത്യയിലും. കനൂജിലെ ജയചന്ദ്രരാജാവു് ഡൽഹി ചക്രവത്തിയായിരുന്ന സ്വസഹോദരൻ പൃഥ്വിരായിയെ നശിപ്പിക്കാൻ മഹമ്മദുഗോറിയെ ക്ഷണിച്ചുവരുത്തുകയും ഒടുവിൽ രണ്ടു പേരെയും നശിപ്പിച്ചു് ഗോറി ഡൽഹിയിൽ ആധിപത്യം സ്ഥാപിക്കുകയും ചെയ്തു.

ഇതിൽനിന്നെല്ലാം തെളിയുന്നതു് വിദേശാധിപത്യത്തിനു സഹായിച്ചതു് ഭാരതത്തിലെ നാട്ടുവാഴികളുടെ കുടിപ്പകയും കിടമത്സരങ്ങളുമായിരുന്നു എന്ന വസ്തുതയാണല്ലൊ.

തിരുവിതാംകൂറിൽ വിദ്യാഭ്യാസ ഡയറക്ടരായിരുന്ന ശ്രീ കെ. വി. രംഗസ്വാമി അയ്യങ്കാരുടെ "ഹിന്ദുപീരിയേഡു്" എന്ന ചരിത്രഗ്രന്ഥം വായിച്ചാൽ നാട്ടുരാജാക്കന്മാരുടെ കാലത്തെ മത്സരകഥകൾ മനസ്സിലാക്കാം.

ദക്ഷിണേന്ത്യൻ രാജാക്കന്മാർ തിരുവിതാംകൂറിനേയും ആക്രമിച്ചിട്ടുണ്ട്. കൊല്ലം രാജാവായിരുന്ന രവിവർമ്മ ചക്രവർത്തി അതിനു പകരം വീട്ടുകയും ഉത്തരേന്ത്യവരെ ജൈത്രയാത്ര നടത്തുകയും ഒരു രാജാവിന്റെ സഹോദരിയെ വിവാഹം കഴിക്കയും ചെയ്തിരുന്നു. ഇതെല്ലാം ചരിത്രവസ്തുതകളാകയാൽ കൂടുതൽ വിസ്തരിക്കുന്നില്ല.

കാര്യം എങ്ങനെയിരുന്നാലും മുസ്ലീം ഭരണകാലത്തും ഇംഗ്ലീഷ് ഭരണകാലത്തും ഹിന്ദുക്കളേയും ഹിന്ദു ധർമ്മങ്ങളേയും തളർത്തുകയും മുസ്ലീം ക്രിസ്ത്യൻ മതങ്ങളെ വളർത്താൻ തീവ്രയത്നം ചെയ്യുകയും ചെയ്തു എന്നതു വ്യക്തമാണ്.

ശിവജിയെപ്പോലെയുള്ള വീരപുരുഷന്മാർ അവരെ എതിർക്കുകയും പല വിജയങ്ങളും നേടുകയും ചെയ്തിരുന്നു. എങ്കിലും പിൻവാഴ്ചക്കാർ വിദേശികൾക്കു കീഴ്പ്പെടുകതന്നെ ചെയ്തു.

മുസ്ലീം ക്രിസ്ത്യൻ ശക്തികൾ ഹിന്ദുക്ഷേത്രങ്ങൾ നശിപ്പിക്കുകയും ഹിന്ദുക്കളെ മതപരിവർത്തനത്തിനു പ്രേരിപ്പിക്കുകയും മററനവധി നാശങ്ങൾ വരുത്തുകയും ചെയ്തു. ഇരുവരും സ്വമതങ്ങളെ വാഴ്ത്തുകയും ഹിന്ദുക്കളെ അധിക്ഷേപിക്കുകയും ചെയ്തു. മതപ്രചാരകന്മാരായ ക്രിസ്ത്യൻ പാതിരിമാർക്ക് എല്ലാവിധ സഹായങ്ങളും മുസ്ലീം— ക്രിസ്ത്യൻ ഗവണ്മെൻറുകൾ ചെയ്തുകൊടുത്തിരുന്നു ഇതും ചരിത്രവസ്തുതകൾതന്നെ.

കണ്ണൽ മൺട്രോയുടെ കാലത്തുവരെ തിരുവിതാംകൂർ ദേവസ്വങ്ങളെല്ലാം ഹിന്ദുക്കളുടെ ഭരണത്തിലായിരുന്നല്ലോ. അങ്ങനെയിരിക്കുന്നിടത്തോളം ഹിന്ദുക്കളെ ക്ഷീണിപ്പിക്കാൻ കഴിയുകയില്ലെന്ന് അദ്ദേഹം കരുതി. അതിനാൽ ഹിന്ദുദേവാലയങ്ങൾ ഗവണ്മെൻറധീനത്തിലാക്കി ഇതു് ഹിന്ദുക്കൾക്കേററ ഒരു വലിയ പ്രഹരമായിരുന്നു.

ബ്രിട്ടീഷ് ഭരണം നിലവിൽ വന്നപ്പോഠം ഹിന്ദുനാട്ടുവാഴികളെല്ലാം അവരുടെ സാമന്തന്മാരായി. ഇക്കൂട്ടർ അറുന്നൂറിൽപരമുണ്ടായിരുന്നു. അതുവരെ സർവ്വാധിപതികളായിരുന്ന അവർ ബ്രിട്ടീഷ് ഗവണ്മെൻറിൻെറ നിയന്ത്രണത്തിലായി. ഇതോടുകൂടി ഹിന്ദുമതത്തിനും ഹിന്ദുദേവാലയങ്ങഠംക്കും വന്ന അധഃപതനം പറഞ്ഞറിയിക്കാവുന്നതല്ല. നാട്ടുരാജാക്കന്മാർ ബ്രിട്ടീഷ് ഭരണത്തിൻെറ നിയന്ത്രണത്തിലായപ്പോഴേ അവക്കു നേരിട്ട പരാധീനത അവർ അറിഞ്ഞുള്ളു. കുടിപ്പകയായിരുന്നു കാരണം. അതിനുവേണ്ടി ഇംഗ്ളീഷുകാരെ ആശ്രയിച്ചപ്പോഠം അവർക്കു ഭാവിയിൽ വരാവുന്ന നാശം പകമൂലം അവർ അറിഞ്ഞതേയില്ല

ഹിന്ദുമത സംസ്കാരത്തെപ്പററി, ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി തിരുവടികളും, പണ്ഡിററ് സി. രാമകൃഷ്ണൻനായരുംകൂടി എഴുതിയ ''ശ്രീതീർത്ഥപാദപരമഹംസസ്വാമികഠം'' എന്നജീവചരിത്രഗ്രന്ഥത്തിൽനിന്നു് ഒരു ഭാഗം താഴെ ചേർക്കുന്നു! (251, 252)

''ലോകത്തിൽവച്ചു് ഏററവും പുരാതനവും വ്യാപകവും പരിഷ്കൃതവുമായ ഒരു സംസ്കാരം ഉഠംക്കൊള്ളുന്നതാണു് ഹിന്ദുമതം. ആ സംസ്കാരത്തിൻെറ അക്ഷയപാത്രങ്ങളായ വേദങ്ങഠം, ഉപനിഷത്തുകഠം, പുരാണങ്ങഠം, ഇതിഹാസങ്ങഠം, ദർശനങ്ങഠം, ശാസ്ത്രങ്ങഠം മുതലായവ പാശ്ചാത്യതത്വചിന്തകന്മാരുടെ പോലും പ്രശംസയ്ക്കു പാത്രമായിട്ടുണ്ടു്. പ്രൊഫസ്സർ മക്ഡോണൽ തൻെറ സംസ്കൃതസാഹിത്യചരിത്രത്തിൽ പറയുകയാണു് ''ആകെക്കൂടി നോക്കുമ്പോഠം ഇന്ത്യൻസാഹിത്യത്തിൻെറ പ്രാധാന്യം അതിൻെറ അപൂർവ്വതയിലാണു്. ക്രിസ്തുവിനു മുമ്പു് ന ലാം ശതകത്തിൻെറ അന്ത്യത്തോടടുത്തു് ഗ്രീക്കുകാർ വടക്കുപടിഞ്ഞാറൻ പ്രദേശം കൈയേറിയ കാലത്തിനു

മുമ്പുതന്നെ വൈദേശികമായ സ്വാധീനതകളുടെ ബാധയേ ല്കാതെ ഇന്ത്യാക്കാർ തങ്ങളുടേതായ ഒരു ദേശീയ സംസ്കാരം സമാർജ്ജിച്ചുകഴിഞ്ഞിരുന്നു. പേർഷ്യാക്കാരുടേയും ഗ്രീക്കുകാരുടേയും, സിതിയന്മാരുടേയും മഹമ്മദീയരുടേയും വകയായ കൈയേററത്തിന്റെയും കീഴടക്കലിന്റേയും തരംഗങ്ങൾ വഴിക്കുവഴി ആഞ്ഞടിച്ചിട്ടുംഇന്തോ–ആര്യൻ വംശത്തിന്റെ ജീവിതത്തിന്റെയും സാഹിത്യത്തിന്റെയും ദേശീയമായ വികാസം, ബ്രിട്ടീഷുകാരുടെ ആധിപത്യം വരുന്നതുവരെ കാര്യംകൊണ്ടു നോക്കിയാൽ പുറത്തുനിന്നുള്ള പ്രതിബന്ധങ്ങളും വച്ചുകെട്ടുന്ന മാററങ്ങളും ഒന്നും കൂടാതെതന്നെ പുലർന്നുപോന്നു. ഇങ്ങനെ ഏകാന്തമായ ഒരു പരിണാമം ഇന്തോ–യൂറോപ്യൻ വംശത്തിന്റെ മറെറാരു ശാഖയ്ക്കും ഉണ്ടായിട്ടില്ല........''ഇത്യാദി.

ഫ്രഞ്ചുപണ്ഡിതനായ മിഷാലെ 1864–ൽ രാമായണത്തെ മുൻനിറുത്തിക്കൊണ്ടു'' ഇങ്ങനെ എഴുതി: ''അതിരുകവിഞ്ഞു്പ്രവർത്തിക്കുകയോ ഇച്ഛിക്കുകയോ ചെയ്ത ആരായാലും അവൻ ഈ അഗാധമായ പാനഭാജനത്തിൽനിന്നു ജീവിതത്തിന്റെയും യൗവനത്തിന്റെയും ഒരിറക്കുവലിച്ചു കുടിക്കട്ടെ ..................... പടിഞ്ഞാറുള്ളതു് എന്തും ഇടുങ്ങിയതാണു്........ ഗ്രീസ് ചെറുതാകയാൽ എനിക്കു വീർപ്പുമുട്ടുന്നു. യഹൂദ്യ വരണ്ടതാകയാൽ എനിക്കു കിതയ്ക്കുന്നു. തെല്ലിടഞ്ഞാൽ സമുന്നതമായ ഏഷ്യയുടേയും ജ്ഞാനനിധിയായ പ്രാചിയുടേയും നേരെ നോക്കട്ടെ, അവിടെയാണെന്റെ മഹാകാവ്യം. ഹിന്ദുസമുദ്രംപോലെ വിശാലവും അനുഗൃഹീതവും സൂര്യൻ പൊന്നണിയിച്ചതുമായ മഹാകാവ്യം. ഒരൊററ അപസ്വരം പോലുമില്ലാത്ത വൈദികമായ സുസ്വരതയുടെ ഗ്രന്ഥം; അവിടെ സാത്വികശാന്തിയുടെ വാഴ്ചയാണു്. സംഘർഷത്തിന്റെ നടുവിലും അമേയമായ ഒരു സൂരമ്യത സചേതനമായ സകല

ത്തേയും ഉൾക്കൊള്ളുന്ന ഒരു അസീമമായ സാഹോദര്യം സ്നേഹത്തിന്റെയും, ദയയുടേയും കാരുണ്യത്തിന്റെയും (അടിയും അതിരുമില്ലാത്ത) ഒരു മഹാസമുദ്രം (ഈ ഭാഗം ''നായർ സമുദായത്തിന്റെ അധഃപതനം'' എന്ന ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.)

പ്രസിദ്ധ പണ്ഡിതനായിരുന്ന 'ഗേഥെ' മഹാഭാരതത്തെപ്പററി പറഞ്ഞിരിക്കുന്നതു് ''ലോകത്തിലുള്ള സകല ഗ്രന്ഥങ്ങളും ചുട്ടുകളഞ്ഞാലും ഞാൻ മഹാഭാരതമെടുത്തു സൂക്ഷിക്കും'' എന്നാണു്.

ഇങ്ങനെ വിദേശീയപണ്ഡിതന്മാർ മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ളതാണു് ഭാരതീയസംസ്കാരവും ഹിന്ദുമതവും. ഈ വിധമുള്ള ഹിന്ദു സംസ്കാരങ്ങൾക്കാണു് മുമ്പുപറഞ്ഞതുപോലെ വിദേശീയാധിപത്യംകൊണ്ടു് അധഃപതനമുണ്ടായതു്. ഈ വസ്തുത ഭാരതീയചിന്തകന്മാരായ ദേശീയനേതാക്കന്മാർ മനസ്സിലാക്കിയാണു് ഹൃദയം നൊന്തു ചിന്തിച്ചതു്. ദാദാബായി നവറോജിയെപ്പററി ഒരു പദ്യം ഉദ്ധരിക്കുന്നതു ഉചിതമായിരിക്കുമല്ലോ.

''ഒന്നാമതായാരുടെ കൈയുകൊണ്ടോ–
സ്വാതന്ത്ര്യസിദ്ധിക്കിഹ വിത്തുപാകി
അക്കർഷകൻ സാമ്പ്രതമിന്ത്യയാകും
ഗൃഹത്തിലെക്കാരണവൻ ഗഭീരൻ''

സുരേന്ദ്രനാഥബാനർജി, ഗോപാലകൃഷ്ണഗോഖലെ, ബാലഗംഗാധരതിലകൻ, രാമമോഹൻ റോയി, കേശവചന്ദ്രസേനൻ, ദയാനന്ദസരസ്വതി, രവീന്ദ്രനാഥ ടാഗോർ, അരവിന്ദഘോഷ് മുതലായവർ ഇതിൽപ്പെടുന്നു.

സർവ്വാദരണീയന്മാരായ ഈ ഭാരതീയമഹാത്മാക്കളുടെ കാലംമുതലാണു് നവോത്ഥാനത്തിന്റെ ഘട്ടം തുടങ്ങുന്നതു് എന്നു പറയാമെന്നു തോന്നുന്നു.

ശ്രീരാമകൃഷ്ണദേവൻ, വിവേകാനന്ദ സ്വാമികഠം, ചട്ടമ്പിസ്വാമി തിരുവടികഠം, ശ്രീനാരായണ ഗുരുസ്വാമികഠം ഇവരെപ്പററി മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ.

ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യനായിരുന്ന ശ്രീതീർത്ഥപാദപരമഹംസ സ്വാമികഠം അസംഘടിതരായിരുന്ന നായർസമുദായത്തെ സംഘടിപ്പിക്കാൻ മുൻകൈയെടുത്തു് രംഗത്തിറങ്ങിയിരുന്നു. 1085--ാമാണ്ടു് കന്നിമാസത്തിൽ പറവൂർ തോന്നിയകാവുസ്കൂളിൽവച്ചു്, ശ്രീ. ആർ. ഈശ്വരപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു വലിയ നായർസമ്മേളനത്തിൽ 'കേരള ഭൂമിയും നായർവർഗ്ഗവും' എന്ന വിഷയത്തെക്കുറിച്ചു് സമഗ്രവും സുദീർഘവുമായ ഒരു പ്രബന്ധം എഴുതി വായിച്ചതു് സദസ്യരുടെ ഹർഷാരവങ്ങഠംക്കു് ഇടയായി.

ശ്രീ ഭഗവാന്റെ ചാതുർവർണ്യസൃഷ്ടിയുടെ ഉദ്ദേശം, അധഃപതിച്ചുകൊണ്ടിരുന്ന ഭാരതീയ ജനതയ്ക്കു് ഗുണകർമ്മങ്ങളുടെ ഭേദമനുസരിച്ചു് അടുക്കും ചിട്ടയും ഉണ്ടാക്കുകയായിരുന്നു. ജനങ്ങഠംക്കു്പൊതുവേയുള്ള ഒരു സവിശേഷത താഴോട്ടുപോകാനുള്ള വാസനയാണു്. ഇതു് കൃതയുഗം മുതൽ സംഭവിച്ചുകൊണ്ടിരുന്നതുമാണു്. ഒഴുക്കുള്ള ഒരു നദിയിൽക്കൂടി താഴോട്ടു പോകാൻ എത്രയെളുപ്പം. ഒഴുക്കിനെതിരെ തുഴഞ്ഞു് മുകളിലെത്തുന്നവർ എത്രയോ തുച്ഛം.

കാലാന്തരത്തിൽ ജാതിഭേദവും മതദ്വേഷവും കൊണ്ടു് മനുഷ്യസമുദായം കേരളത്തിലും ഭാരതത്തിലും കഷ്ടതയനുഭവിക്കേണ്ടിവന്നു. കേരളം ഭ്രാന്താലയമാണെന്നു് വിവേകാനന്ദസ്വാമികഠം അരുളിച്ചെയ്യാൻതന്നെ ഇടയായി. ഈ അവസ്ഥയിൽ ഭാരതീയരെ പൊതുവേയും നായരീഴവ സമുദായങ്ങളെ പ്രത്യേകിച്ചും ഉദ്ധരിക്കാൻ അരയും തലയും മുറുക്കി ഇറങ്ങി പ്രവർത്തിച്ച മഹാരഥന്മാരാണു്

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും ശ്രീനാരായണ ഗുരുസ്വാമികളും. ശ്രീ ബാലരാമപ്പണിക്കരുടെ ലേഖനത്തിൽ നിന്നും ഒരു ഭാഗം ഇവിടെ ഉദ്ധരിക്കട്ടെ: ''മുകളിൽപ്പറഞ്ഞ ദുർവ്യവസ്ഥിതികളെ നശിപ്പിച്ച് മഹർഷീശ്വരന്മാർ ഏർപ്പെടുത്തിയ ശരിയായ രീതികൾ പ്രചരിപ്പിക്കാനും ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ തുടർന്നു പരിശ്രമിച്ചുകൊണ്ടിരുന്നു. ''അദ്വൈതചിന്താപദ്ധതി'', ''ജന്തുകാരുണ്യനിരൂപണം'', ''ചിദാകാശലയം'', 'അദ്വൈതപഞ്ജരം', ''സർവ്വമതസാമരസ്യം'', ''പുനരുദ്ധാരം'' മുതലായ ഗ്രന്ഥങ്ങൾ ഈ ഉദ്ദേശത്തിനുവേണ്ടി നിർമ്മിച്ചതാണു്.''

ഇങ്ങനെ മനുഷ്യനന്മയ്ക്കായി സ്വാമികൾ ചെയ്ത സേവനങ്ങൾ വാചാമഗോചരങ്ങളെന്നേ പറയേണ്ടൂ. മോട്ടിലാൽ നെഹ്റു, സരോജിനീദേവി, മഹാത്മജി ഇവരും സ്വാതന്ത്ര്യലബ്ധിക്കും ധർമ്മസ്ഥാപനത്തിനും ചെയ്ത അമൂല്യസേവനങ്ങൾ പരക്കെ അറിയാവുന്നതാണല്ലോ.

ശ്രീരാമകൃഷ്ണ ശിഷ്യനായിരുന്ന ശ്രീ വിവേകാനന്ദ സ്വാമികൾ ''അമ്പതു കൊല്ലം ഭാരതീയർ ജാഗ്രതയായിരിക്കുക'' എന്നരുളിച്ചെയ്തുവത്രേ. ആ അമ്പതു കൊല്ലം തികഞ്ഞപ്പോൾ ഇന്ത്യയ്ക്കു സ്വാതന്ത്ര്യംലഭിച്ചു എന്നു പറയപ്പെടുന്നു. ആദ്ധ്യാത്മികശക്തികളായിരുന്ന ശ്രീരാമകൃഷ്ണദേവനും ശ്രീ വിവേകാനന്ദ സ്വാമികളും മഹാത്മജിയും ജവഹർലാൽ നെഹ്റുവും കർമ്മയോഗികളായിരുന്നു എന്ന വ്യത്യാസമേ ഉള്ളു. ശ്രീ വിവേകാനന്ദ സ്വാമികളുടെ അരുളപ്പാടുകൾ ഇപ്പോൾ കർമ്മപഥത്തിൽ കൊണ്ടുവന്നതു് മഹാത്മജിയും ജവഹർലാൽനെഹ്റുവുമത്രേ.

ശ്രീ ചട്ടമ്പിസ്വാമികളെ ശ്രീ. കുറിശ്ശേരി ഗോപാല പിള്ള ഇങ്ങനെ വണങ്ങുന്നു:

വിദ്യാവാരാശിയെല്ലാം ചുളുകയിലൊരുമി-
ച്ചൊററവീർപ്പിൽക്കുടിച്ച-
സ്സുദ്യോവിൽ തങ്ങിയെങ്ങും നിജവെളിവൊളിയാൽ
'ഉണ്മ' ചെമ്മേ വിളക്കി
വിദ്യാധീശാധിരാജത്തിരുവടിയരിമ-
'ത്താരകം' കുംഭജൻപോൽ
വിദ്യോതിക്കുന്നു, നമ്മൾക്കുരുതരസുകൃത-
പ്പൂൺപു; ഞാൻ കുമ്പിടുന്നേൻ.

''ജാതിഭേദവും മതദ്വേഷവും നിമിത്തം, ഇന്നും മനുഷ്യസമുദായം ഭൂമുഖത്തു് ഒട്ടാകെ ഉഴലുകയാണു്. ലോകാരംഭംമുതൽ മനുഷ്യൻ അനുഭവിച്ചിട്ടുള്ള യാതനകൾക്കെല്ലാററിനും കാരണം ഈ ഭേദബുദ്ധികളാണെന്നതിലും സംശയമില്ല. ഭാരതഭൂമിയെ പാരതന്ത്ര്യത്തിൽ ആപതിപ്പിത്തു്, ഈ ജാതിഭേദവും മതദ്വേഷവും ജനിപ്പിച്ച അനൈകമത്യമായിരുന്നു എന്നതും, പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു പരമാർത്ഥമാണു്. ഭ്രാന്താലയമെന്നു് അപഹസിക്കപ്പെടത്തക്കവണ്ണം, ഈ ഭേദഭാവനകളും തജ്ജന്യങ്ങളായ അനാചാരങ്ങളും കേരളത്തിൽ ഉഗ്രതയെ പ്രാപിച്ചിരുന്ന ഒരു കാലഘട്ടവുമുണ്ടായിരുന്നു. ഈ അവസരത്തിലാണു് ശ്രീ ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരു സ്വാമികളും പ്രവർത്തനമാർഗ്ഗത്തിൽ എത്തിയതു്. ''ജാതിഭേദം മതദ്വേഷമേതുമില്ലാതെ സർവ്വരും സോദരത്വേന വാഴുന്ന'' ഒരു ലോകമാണു് ആ മഹാത്മാക്കളുടെ ലക്ഷ്യം. കേരളത്തിലും ഭാരതത്തിലും ലോകത്തിൽ മുഴുവനും, ആ ആദർശം സ്വീകരിക്കപ്പെട്ടാൽ മാത്രമേ സാർവ്വത്രികമായ യോഗക്ഷേമസമ്പത്തി സിദ്ധമാകൂ എന്നും അവർ സിദ്ധാന്തിച്ചു. അതിനായി സന്നികൃഷ്ടമായ പരിതസ്ഥിതിയെയാണു് ആ ദീർഘദർശികൾ ഉപയോഗിച്ചതു്.''

കെ. ബാലരാമപ്പണിക്കർ

# ശ്രീ ചട്ടമ്പിസ്വാമികളും നവോത്ഥാനവും

## ജനനവും ബാല്യവും

ഭാരതത്തിലും, കേരളത്തിലും ധാർമ്മികാധഃപതനം സംഭവിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ്, വിദ്യാധിരാജ തീർത്ഥപാദപരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ അവതാരമെന്ന് മുമ്പു സൂചിപ്പിച്ചതോർക്കുമല്ലോ. തിരുവനന്തപുരം പട്ടണത്തിൽനിന്ന് മൂന്നു നാഴിക വടക്കുമാറിയാണ് കൊല്ലൂർ എന്ന ഗ്രാമം. അവിടെ ഉള്ളൂർക്കോട്ട് എന്ന ഒരു പുരാതന നായർ ഗൃഹമുണ്ട്. ആ ഗൃഹത്തിലാണ് നമ്മുടെ കഥാനായകനായ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ അവതാരം. കൊ.വ. 1029 ചിങ്ങമാസം 11-ാം തീയതി ഭരണിനക്ഷത്രത്തിൽ സ്വാമി തിരുവടികൾ ജനിച്ചു. ('കൊല്ലത്തിൽ തരളാംഗത്തെ കൂട്ടുമ്പോൾ കലിവത്സരം. കൊല്ലത്തിൽ ശരജം കൂട്ടി ക്രിസ്തബ്ദം കണ്ടുകൊള്ളണം' എന്നു പ്രമാണം. (തരളാംഗം—3926. ശരജം 825) മാതാവ് നങ്ങാദേവി (തിരുനങ്ക) എന്ന സൗഭാഗ്യവതിയും, പിതാവ് വാസുദേവശർമ്മാവ് എന്ന മലയാളബ്രാഹ്മണനും ആയിരുന്നു. മാതാപിതാക്കൾ തങ്ങളുടെ പ്രഥമ പുത്രന് അയ്യപ്പൻ മാതേവൻ എന്നു പേരു നൽകി. എങ്കിലും കുഞ്ഞൻ എന്ന ഓമനപ്പേരിലാണ് വിളിച്ചുപോന്നത്. ഇളയ സഹോദരങ്ങളായി ഒരാണും, ഒരു പെണ്ണുംകൂടി ഉണ്ടായിരുന്നു. രണ്ടുപേരും ചെറുപ്പത്തിലേതന്നെ

മരിച്ചുപോയി. ആ കുടുംബത്തിൽ, ആദ്ധ്യാത്മികവിദ്യയിലും യോഗവിദ്യയിലും അടിയുറച്ച പാണ്ഡിത്യവും, സിദ്ധികളും ഉള്ള മൂന്നു കാരണവന്മാരുണ്ടായിരുന്നു. അതിൽ ഈശ്വരപിള്ള എന്ന ആരം മുൻകൂട്ടി നിശ്ചയിച്ചിരുന്ന ദിവസം കുളിച്ചു നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞു വന്നു്, ധ്യാനനിഷ്ഠനായിരുന്നു് ദേഹത്യാഗംചെയ്ത ഒരു യോഗിയായിരുന്നു. നാരായണമുനി എന്ന രണ്ടാമത്തെ ആരം, സിദ്ധനായ ഒരു സന്യാസിയായിരുന്നു. സ്വാതി തിരുനാരം മഹാരാജാവിന്റെ സമകാലികനായ ഉമ്മിണിപ്പിള്ള എന്നയാളും, യോഗീശ്വരനായിരുന്നു. ഇങ്ങനെയുള്ള പാരമ്പര്യത്തിലാണു് നമ്മുടെ കുഞ്ഞന്റെ ജനനം. അതിനാൽ ഒരസാധാരണത്വം ജന്മനാ കുട്ടിയിൽ കണ്ടിരുന്നു.

കുട്ടി ജനിച്ച കാലത്തു് ആ കുടുംബം കടുത്ത ദാരിദ്ര്യത്തിലായിരുന്നു. അതിനാൽ പത്തു വയസ്സുവരെ കുട്ടിയെ എഴുത്തിനിരുത്താൻതന്നെ കഴിഞ്ഞിരുന്നില്ല. എങ്കിലും പൂർവ്വജന്മവാസനയാലെന്നപോലെ കുട്ടിക്കു് പഠിക്കാൻ അതിയായ താൽപര്യമുണ്ടായിരുന്നു.

അടുത്തു് കൊല്ലൂർമഠം എന്നൊരു മലയാളബ്രാഹ്മണകുടുംബമുണ്ടു്. അവിടെ കുഞ്ഞന്റെ മാതാവു് വീട്ടുജോലികരം നോക്കിയിരുന്നു. അമ്മയോടൊത്തു് മിക്കവാറും പകൽ എല്ലാ സമയവും കുഞ്ഞനും അവിടെയായിരിക്കും. കോമളനും, സമർത്ഥനുമായ കുട്ടിയെ അവിടത്തെ അന്തർജ്ജനങ്ങരംക്കു്, സ്വന്തം കുട്ടികളെപ്പോലെതന്നെ വാത്സല്യമായിരുന്നു. പ്രാഞ്ചാറായതുമുതൽ അമ്മയോടൊത്തു് അവിടെ ചില്ലറജോലികരം കുഞ്ഞനും ചെയ്തിരുന്നു.

അവിടെ അടുത്തുതന്നെ ഉണ്ടായിരുന്ന കുടിപ്പള്ളിക്കൂടത്തിലേയ്ക്കു് ഓലക്കെട്ടുമായി കുട്ടികൾ പോകുന്നതു് കുഞ്ഞൻ ആകാംക്ഷയോടെ സൂക്ഷിച്ചുനോക്കി നിൽക്കുമായിരുന്നു. അവരുടെ കൂട്ടത്തിൽ, അയൽവീട്ടിലെ ഒരു കുട്ടിയുമുണ്ടായിരുന്നു. അവന്റെ ഓല വാങ്ങിച്ചു് അവന്റെ സഹായത്തോടെ അക്ഷരങ്ങൾ വശമാക്കി. അതോടൊപ്പം കുട്ടി വായനയും സ്വയം പഠിച്ചു.

പരദേശബ്രാഹ്മണനായ ഒരു ശാസ്ത്രി കൊല്ലൂർ മഠത്തിൽ ചില കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നുണ്ടായിരുന്നു. ദരിദ്രനായ കുഞ്ഞനു് അവിടെ ചേർന്നു പഠിക്കാൻ കഴിഞ്ഞില്ല. എന്നാൽ പഠിക്കാനുള്ള അദമ്യമായ താൽപര്യംകൊണ്ടു്, കുഞ്ഞൻ ആരും കാണാതെ അവിടെ മറവിൽ ഇരുന്നുകൊണ്ടു്, അവിടെ പഠിപ്പിക്കുന്നതെല്ലാം കേട്ടുപഠിച്ചുകൊണ്ടിരുന്നു. ഒരു കൊല്ലത്തോളം ഇങ്ങനെതന്നെ പഠിച്ചു. അതിനുശേഷമേ ശാസ്ത്രികൾക്കു് ഇക്കഥ അറിയാൻ കഴിഞ്ഞുള്ളു. ഉടനെ കുഞ്ഞനെ വരുത്തി പരീക്ഷിച്ചുനോക്കിയപ്പോൾ അവിടെ പഠിപ്പിച്ചതെല്ലാം കുട്ടി ക്ലാസ്സിൽ പഠിച്ചിരുന്ന മററുകുട്ടികളെക്കാൾ നന്നായി പഠിച്ചിരിക്കുന്നു. ശാസ്ത്രികൾ അത്ഭുതപ്പെട്ടു. കുഞ്ഞന്റെ ഈ സാമർത്ഥ്യം കണ്ടു് സന്തോഷിച്ചു്, ശാസ്ത്രികൾ കുട്ടിയേയും മററു കുട്ടികളുടെ കൂട്ടത്തിലിരുത്തി പ്രതിഫലം കൂടാതെ പഠിപ്പിച്ചു,

സംസ്കൃതഭാഷയിലെ മിക്ക കാവ്യങ്ങളും അല്പകാലംകൊണ്ടു് നമ്മുടെ ബാലൻ ഹൃദിസ്ഥമാക്കി അങ്ങനെ പഠിത്തത്തിൽ സ്വയം പ്രവണത പ്രദർശിപ്പിച്ചു. എത്ര വിഷമമുള്ള കാര്യവും മനസ്സിലാക്കാൻ കുഞ്ഞനു് യാതൊരു വിഷമവുമുണ്ടായിരുന്നില്ല. ശാസ്ത്രികൾ അത്ഭുതപരതന്ത്രനായി,

കുമാരസംഭവം കാവ്യത്തിൽ ശ്രീപാർവ്വതിയുടെ വിദ്യാഭ്യാസത്തെപ്പററി കാളിദാസമഹാകവി വർണ്ണിക്കുന്നു.

''സ്ഥിരോപദേശാമുപദേശകാലേ
പ്രപേദിരേ പ്രാക്തനജന്മവിദ്യാ'' എന്നു്. അർത്ഥം: ''പൂർവ്വജന്മത്തിൽ എല്ലാ വിദ്യകളും നന്നായി പഠിച്ചിരുന്ന പാർവ്വതിയെ, ഇജ്ജന്മത്തിൽ വിദ്യാഭ്യാസകാലത്തു് മുൻപു പഠിച്ച വിദ്യകൾ വന്നു സേവിച്ചുനിന്നു.'' ഒരിക്കൽ സന്ദർഭവശാൽ സ്വാമികൾ പറഞ്ഞതു് ''ഞാൻ എന്റെ മറവി തീർക്കുകയായിരുന്നു'' എന്നാണു്. പാർവ്വതീദേവിയെപ്പോലെതന്നെ.

അവിടെ അടുത്തുതന്നെയായിരുന്നു കൊല്ലൂർ ക്ഷേത്രം. ചെറുപ്പത്തിലേതന്നെ, ക്ഷേത്രത്തിൽ പോയി കുളിച്ചു് ഭസ്മം തേച്ചു് ധ്യാനിക്കുക, ഭജിക്കുക, പ്രാർത്ഥിക്കുക മുതലായവയിൽ കുഞ്ഞനു വലിയ താൽപര്യമായിരുന്നു. ക്ഷേത്രത്തിൽ മാല കെട്ടിക്കൊടുക്കാനും സഹായിച്ചിരുന്നു വിശേഷരീതിയിൽ മാല കെട്ടാൻ കുഞ്ഞൻ സ്വയം പരിശീലിച്ചു. അങ്ങനെയുള്ള മാലയ്ക്കു് പ്രത്യേകം പാരിതോഷികവും കിട്ടിയിരുന്നു. കുഞ്ഞനു് പതിവായി ഒരുപടച്ചോറും ക്ഷേത്രത്തിൽനിന്നും ലഭിച്ചിരുന്നു.

പേട്ടയിൽ രാമൻപിള്ള ആശാൻ എന്നൊരാൾ ഒരു കുടിപ്പള്ളിക്കൂടം വച്ചു്, കുട്ടികളെ കണക്കു്, തമിഴ്, സംഗീതം മുതലായവ പഠിപ്പിച്ചുവന്നു. കുഞ്ഞനും അവിടെ ച്ചേർന്നു് അതെല്ലാം എളുപ്പത്തിൽ പഠിച്ചു. പഠിത്തത്തിൽ അതിസാമർത്ഥ്യം അവിടെയും പ്രകടിപ്പിച്ചു. കുഞ്ഞൻ ആ സ്കൂളിലെ ചട്ടമ്പി—മാണിട്ടർ—ആയിത്തീർന്നു. രാമൻപിള്ളആശാന്റെ കഴിവിൽക്കവിഞ്ഞ

അഭ്യസനപാടവം കണ്ടു് സന്തുഷ്ടനായ ആശാൻ, ചട്ടമ്പിയെ രാജകൊട്ടാരത്തിൽ സംസ്കൃതം പഠിപ്പിച്ചിരുന്ന, സംസ്കൃതപണ്ഡിതനായ ഇലത്തൂർ രാമസ്വാമി ശാസ്ത്രികളുടെ അടുക്കൽ കൊണ്ടുചെന്നാക്കി. കുഞ്ഞൻ തൻെറ പഠനത്തിലുള്ള അതിസാമർത്ഥ്യം അവിടെയും കാണിച്ചു.

അതിനുശേഷമുള്ള കാലങ്ങളിൽ കുഞ്ഞൻ കൂട്ടുകാരുമൊത്തു നടക്കുകയും, കളിക്കുകയും, ഗുസ്തിപിടിക്കുകയും എല്ലാം ചെയ്തിരുന്നു. കുട്ടികൾ ഒത്തുകൂടുമ്പോൾ ഇതൊക്കെ സാധാരണമാണു്. അവിടെയും കുഞ്ഞനെ സംബന്ധിച്ച പ്രത്യേകതകളുണ്ടായിരുന്നു. ചിലപ്പോൾ വീട്ടിൽനിന്നു പോയാൽ രാത്രിയിൽ വന്നാലുമായി ഇല്ലെങ്കിലുമായി. ഇങ്ങനെ പതിവായി കണ്ടപ്പോൾ സംശയം ജനിച്ചുതുടങ്ങി. രാമൻപിള്ള ആശാൻ മററുചിലരെ വിട്ടു് ഇതിൻെറ രഹസ്യം കണ്ടുപിടിക്കാൻ ശ്രമിച്ചു. അങ്ങനെ അന്വേഷിച്ചുനടന്നു് ക്ഷേത്രത്തിലും തിരഞ്ഞു. അപ്പോൾ കുഞ്ഞൻ തനിയെ അർദ്ധരാത്രിക്കു് ക്ഷേത്രത്തിനുള്ളിൽ ധ്യാനനിരതനായിരിക്കുന്നതാണു കണ്ടതു്. അതോടെ സംശയം തീർന്നു.

**ചട്ടമ്പി എന്ന പേരു്:** നമ്മുടെ സ്കൂളുകളിൽ മാണിട്ടർസ്ഥാനം പോലെയാണു് അവിടങ്ങളിൽ ചട്ടമ്പി സ്ഥാനം. 1091-ൽ റാവുസാഹിബു് ഒ. എം. ചെറിയാൻ എന്ന പള്ളിക്കൂടം റേഞ്ചിൻസ്പെക്ററർ, തിരുവിതാംകൂർ ഒട്ടുക്കു ഗ്രാൻറു സ്കൂളുകൾ സ്ഥാപിച്ചു നടപ്പാക്കാൻ ഉത്തരവിട്ടു. അതുവരെ നമ്മുടെ നാട്ടിൽ കുടിപ്പള്ളിക്കൂടങ്ങളായിരുന്നു അധികവും. സർക്കാർ പള്ളിക്കൂടങ്ങൾ വളരെ കുറവായിരുന്നു. ആ കുറവു തീർക്കാനാണു് ഗ്രാൻറു

സ്കൂളുകൾ സ്ഥാപിച്ചതു്. കുട്ടിപ്പള്ളിക്കൂടങ്ങളിൽ മാണിട്ടർമാർക്കു്, സ്വന്തം പഠനത്തിനു പുറമെ കൊച്ചു കുട്ടികളെ അക്ഷരം പഠിപ്പിക്കുന്ന ജോലിയുമുണ്ടായിരുന്നു. ക്ളാസ്സിൽ മിടുക്കും സാമർത്ഥ്യവുമുള്ളവരെയാണല്ലോ ഇതിനൊക്കെവേണ്ടി മാണിട്ടറാക്കുന്നതു്. കുഞ്ഞൻ അതിസാമർത്ഥ്യക്കാരനായിരുന്നതിനാൽ, ഇങ്ങനെ ആശാനെ സഹായിക്കാൻകൂടിയായിരുന്നു ചട്ടമ്പിയാക്കിയതു്. ഈ ചട്ടമ്പിക്കഥ അറിയാത്തവർ അദ്ദേഹത്തെ തെററിദ്ധരിച്ചു. നമ്മൾ ചട്ടമ്പി, ചട്ടമ്പികൾ എന്നൊക്കെ വിളിക്കുന്നതു് എങ്ങനെയുള്ളവരെയാണെന്നു പറയാതെ എല്ലാവർക്കുമറിയാം. കൂടാതെ കുഞ്ഞൻ ഗുസ്തിപിടുത്തക്കാരനായിരുന്നതുകൊണ്ടാണു്, ചട്ടമ്പി എന്ന പേരു വന്നതെന്നു തെററിദ്ധരിച്ചവരുമുണ്ടു്. ഏതായാലും ആ പേരു് മററു പ്രദേശങ്ങളിലുള്ളവർക്കും കുറെയൊക്കെ തെററിദ്ധാരണയ്ക്കിടയായി. ഇന്നും ആ ധാരണ തീരെ മാഞ്ഞുപോയിട്ടുമില്ല.

ജനങ്ങളെ ആകർഷിക്കാൻ പോന്ന പല ഗുണവിശേഷങ്ങളും, നമ്മുടെ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നു. ഉൽസാഹശീലം, സംഭാഷണചാതുര്യം, ശ്ളോകങ്ങൾ, കിളിപ്പാട്ടുകൾ, ഇവ കർണ്ണാനന്ദകരമായി പാടാനുള്ള സാമർത്ഥ്യം, ഇവയെല്ലാം ജനങ്ങൾക്കു് പ്രത്യേകം ആകർഷകമായിരുന്നു. അസാധാരണമായ ശാരീരികവടിവും, ബുദ്ധിപരമായ മേന്മയും അതിനു സഹായകമായിരുന്നു. ചിന്താശീലവും, ഒരു ഘനഭാവവും മററും കൊണ്ടു് സാധാരണക്കാർക്കു് ഒരു മതിപ്പു്, അധൃഷ്യതതന്നെ തോന്നിയിരുന്നു. ഇതു് മററുള്ളവരിൽ നിന്നു് സ്വല്പം അകററിനിർത്താൻ തന്നെ സഹായിച്ചിരിക്കണം.

കളിയിലും, ദേഹശുദ്ധിയിലും, ക്ഷേത്രത്തിൽ

പോയുള്ള പതിവായ പ്രാർത്ഥനയിലും, ധ്യാനത്തിലും മത്സ്യമാംസവർജ്ജനത്തിലും കുഞ്ഞനു വലിയ നിഷ്ഠ തന്നെയുണ്ടായിരുന്നു. കൊല്ലൂർക്ഷേത്രവുമായുള്ള സഹവാസം ഇതിനൊക്കെ പ്രേരകവുമായിരുന്നു. ഇങ്ങനെ പത്തുപതിമ്മൂന്നു വയസ്സുവരെ കഴിഞ്ഞു.

## ബാലസുബ്രഹ്മണ്യമന്ത്രം

ആത്മലാഭത്തിനിച്ഛിക്കുന്നവർ, ഗുരുവിനെ അന്വേഷിച്ചു കണ്ടെത്തി, സാഷ്ടാംഗനമസ്കാരം ചെയ്തു് ''തനിക്കൊന്നുമറിഞ്ഞുകൂടാ, അവിടത്തെ അനുഗ്രഹമുണ്ടാകണം'' എന്നിങ്ങനെ അപേക്ഷിക്കണം. ഉപദേശത്തിനർഹതയുണ്ടെന്നു കണ്ടാൽ ഉപദേശിച്ചു് ശിഷ്യനായി സ്വീകരിക്കും. ഇങ്ങനെയാണു് സാധാരണരീതി. ഭഗവദ്ഗീതയിലും ഭാഗവതത്തിലും ഇങ്ങനെതന്നെ കാണുന്നു. എന്നാൽ സ്വാമികളെ സംബന്ധിച്ചിടത്തോളം, ഗുരുക്കന്മാർ ശിഷ്യനെത്തേടി വരികയായിരുന്നു എന്നു വേണം പറയാൻ. ആദ്യം ലഭിച്ച ഉപദേശം തന്നെ അങ്ങനെയായിരുന്നു. രണ്ടാമത്തും, ഒടുവിലും അങ്ങനെതന്നെ സംഭവിച്ചു.

ഒരുദിവസം കൊല്ലൂർ ക്ഷേത്രത്തിൽ ജടാവല്കലധാരിയായ ഒരു സന്ന്യാസി വന്നു. അദ്ദേഹം ധ്യാനത്തിലിരിക്കുന്നതു് കുഞ്ഞൻ കണ്ടു. കുഞ്ഞൻ അദ്ദേഹത്തിൻെറ സമീപത്തു് കുളിച്ചു ഭസ്മംധരിച്ചു വേഷത്തിൽ ഉററുനോക്കി തൊഴുതുപിടിച്ചു നിൽക്കുന്നതു് സന്ന്യാസി സമാധിയിൽനിന്നുണർന്നു നോക്കിയപ്പോഠം കണ്ടു. ഒരസാധാരണകാഴ്ചയായിരുന്നു അതു്. കുട്ടിയിൽ ആത്മചൈതന്യം നിഴലിക്കുന്നതു് സന്ന്യാസി

കണ്ടു. അദ്ദേഹം കുഞ്ഞനെ കൂട്ടിക്കൊണ്ടുപോയി. ഏതാനും ദിവസം അവർ ഒരുമിച്ചു താമസിച്ചു. ധ്യാനനിഷ്ഠയിലിരുന്നപ്പോഴൊക്കെത്തന്നെ കുഞ്ഞനു് ആ സമാധിനിഷ്ഠനിൽ അളവററ ഭക്തി ജനിച്ചിരുന്നു. കൂടെ താമസിച്ചപ്പോൾ കുഞ്ഞൻ സന്യാസിയെ വിനീതമായി ശുശ്രൂഷിച്ചിരുന്നു എന്നു വിചാരിക്കണം. കുഞ്ഞനിൽ സന്തുഷ്ടനായ സന്യാസി പോയപ്പോൾ, പതിന്നാലക്ഷരമുള്ള ബാലസുബ്രഹ്മണ്യമന്ത്രം കുഞ്ഞനു് ഉപദേശിച്ചു. സാധാരണപോലെ തലയിൽ കൈവച്ചനുഗ്രഹിച്ചു്, 'ഇതു സാധനചെയ്തുകൊണ്ടാൽ ഇതുകൊണ്ടു് നിനക്കു് എല്ലാസിദ്ധികളും ഉണ്ടാകും' എന്നനുഗ്രഹിക്കുകയും ചെയ്തു. കുഞ്ഞൻ അതു് വേണ്ടപോലെ സാധനചെയ്തു സിദ്ധിവരുത്തി. അതിൽപ്പിന്നെ കുഞ്ഞനിൽ പല പ്രത്യേകതകളും കണ്ടുതുടങ്ങി. 'ഷണ്മുഖദാസൻ' എന്ന നാമധേയവുമുണ്ടായി.

**കുടുംബഭാരം**

അമ്മയും കുഞ്ഞനും മാത്രമേ കുടുംബത്തിലുള്ള എങ്കിലും, കുടുംബഭാരം കുഞ്ഞന്റേതായിത്തീർന്നു. അതിനാൽ മററെല്ലാക്കാര്യങ്ങളും തൽക്കാലം നിറുത്തിവച്ചു് കുടുംബകാര്യത്തിൽ കൂടുതൽ ശ്രദ്ധിക്കേണ്ടിവന്നു. കൊല്ലൂർമഠത്തിലെ കണക്കെഴുത്താണു് കുഞ്ഞൻപിള്ളയ്ക്കു് ആദ്യം ലഭിച്ച ജോലി. ആദായം തുച്ഛമായിരുന്നെങ്കിലും, കിട്ടുന്ന ആദായം അമ്മയെ ഏല്പിച്ചുകൊടുത്തിരുന്നു. ഉപജീവനമാർഗ്ഗമായി കുഞ്ഞനു് കൂലിവേലയും ചെയ്യേണ്ടിവന്നിട്ടുണ്ടു്. ഏതു ജോലിയും ചെയ്യാൻ കുഞ്ഞൻപിള്ളയ്ക്കു് യാതൊരു മടിയും ഉണ്ടായിരുന്നില്ല.

സർ. ടി. മാധവറാവു ദിവാനായിരുന്ന കാലത്താണു് ഹജൂർക്കച്ചേരി പണിയിച്ചതു്. (അതിന്റെ

സ്മാരകമായി, മാധവരായരുടെ പ്രതിമ, ഹജൂർക്ക ച്ചേരിക്കു മുൻവശം റോഡിനു പടിഞ്ഞാറ്, ഹജൂർക്ക ച്ചേരിയിലേയ്ക്കു നോക്കി നിൽക്കുന്നവിധം സ്ഥാപി ച്ചിരിക്കുന്നതു് ഇപ്പോഴും കാണാം) കച്ചേരിപ്പണികൾ ചുടുകട്ട പിടിക്കുക, മണ്ണു ചുമന്നു കൊണ്ടു പോയിടുക, മുതലായ ജോലികൾ കുഞ്ഞനും കൂടിയിരുന്നു. ''ഈ ക ച്ചേരിപ്പണികൾ ഞാനും മണ്ണു കുറച്ചു് ചുമന്നിട്ടുള്ളവനാ ണു്'' എന്നു് സ്വാമികൾതന്നെ പറഞ്ഞിരുന്നു.

കുഞ്ഞൻപിള്ളയുടെ കുടുംബശാഖയിൽപ്പെട്ട ഒരു ചേട്ടനു്, നെയ്യാററിൻകര രജിസ്റ്റർകച്ചേരിയിൽ എഴുത്തു ജോലിയുണ്ടായിരുന്നു. അമ്മയുടെ നിർബ്ബന്ധപ്രകാരവും, കുഞ്ഞൻെറ വടിവൊത്ത കൈപ്പടകൊണ്ടും, ചേട്ടൻ കൃഷ്ണ പിള്ള കുഞ്ഞനെക്കൂടി നെയ്യാററിൻകരയ്ക്കു കൊണ്ടുപോയി. ഇക്കാലത്തു് കുഞ്ഞനു് പതിനാറു വയസ്സുണ്ടായിരുന്നു.

അന്നു് ആധാരമെഴുതിയാൽ ഒരാധാരത്തിനു്, ഒരു പണം (4 ച) ആയിരുന്നു എഴുത്തുഫീസ്. ആദ്യദിവസം തന്നെ കുഞ്ഞനു്, എട്ടു പണം കിട്ടി. ഇതു് സാധാരണമാ യിരുന്നില്ല. കിട്ടുന്ന പണം വീട്ടിലേയ്ക്കയച്ചുകൊടുത്തിരു ന്നു. ആധാരമൊന്നും കിട്ടാത്തവർക്കു് കുഞ്ഞൻ, രണ്ടും മൂന്നും ചക്രം കൊടുത്തിരുന്നു. അതിനെ ചേട്ടൻ ചോദ്യം ചെയ്തപ്പോൾ കുഞ്ഞൻെറ മറുപടി ''അവരുടെ വിശപ്പും നമ്മുടെ വിശപ്പുപോലെയല്ലേ?'' എന്നായിരുന്നു. അക്കാ ലത്തു് അവിടെ രജിസ്ട്രേഷൻ ഇൻസ്പെക്ടറായിരു ന്നതു് ഷൺമുഖസുന്ദരൻപിള്ള എന്നൊരാളായിരുന്നു. അദ്ദേഹത്തിനും സുബ്രഹ്മണ്യോപാസനയുണ്ടായിരുന്നു. കുഞ്ഞൻപിള്ളയുടെ നടപടിയും, ആധാരമെഴുത്തിലുള്ള സാമർത്ഥ്യവും കണ്ടു സന്തോഷിച്ചു്, കുഞ്ഞൻ ആധാരമെഴു തിയാലും എഴുതിയില്ലെങ്കിലും ദിവസവും വൈകുന്നേരം

ആഫീസിൽനിന്നു്, എട്ട ചക്രം കൊടുക്കണം എന്നു് ഒരു നിശ്ചയംചെയ്തു.

അങ്ങനെയിരിക്കെ കൃഷ്ണപിള്ളയ്ക്കു് ഭൂതപ്പാണ്ടിയിലേയ്ക്കു് സ്ഥലംമാററമായി. കൃഷ്ണപിള്ള പോയപ്പോഠം കുഞ്ഞൻപിള്ളയേയും കൊണ്ടുപോയി. കുഞ്ഞൻ അവിടെ അധികനാഠം താമസിച്ചില്ല. അക്കാലത്തു് അവിടെ ആഞ്ഞടിച്ചിരുന്ന കാററു സഹിക്കാൻ കുഞ്ഞനു കഴിഞ്ഞില്ല. അതുകൊണ്ടു് തിരിച്ചുപോരാൻ ശ്രമിച്ചു. അതിനു് ചേട്ടനു സമ്മതമായില്ല. കാരണമായി കൃഷ്ണപിള്ള പറയുന്നതു് അവൻ തിരുവനന്തപുരത്തു വന്നാൽ, ഒരുമാതിരി ഗുസ്തിയും വേദാന്തവും, തലതിരിഞ്ഞുള്ള നടപ്പും, പ്രസംഗവും ഒക്കെയായിരിക്കും ജോലി എന്നാണു്. അതുകൊണ്ടു് നെയ്യാററിൻകരയ്ക്കു പോയി താമസിക്കാൻ അനുവദിച്ചു. ഒരുദിവസം വൈകുന്നേരം നെയ്യാററിൻകരയ്ക്കു പോകാൻ തയ്യാറായി. അപ്പോഠം പോകരുതു് എന്നു വിലക്കിയെങ്കിലും ''എന്നെയാരും പിടിച്ചു തിന്നുകയുംമററുമില്ലെ''ന്നു പറഞ്ഞു് കുഞ്ഞൻ അപ്പോഠം തന്നെ പോന്നു. അക്കാലത്തു്, ആ വഴിക്കു് ആരുംതന്നെ രാത്രിയിൽ സഞ്ചരിക്കുവാൻ ധൈര്യപ്പെട്ടിരുന്നില്ല. അത്ര അപകടകരമായിരുന്നു അതിലേയുള്ള യാത്ര കുഞ്ഞനു് ഭയമെന്തെന്നറിഞ്ഞുകൂടാ എന്നായിരുന്നു കൃഷ്ണപിള്ളയുടെ അഭിപ്രായം. അത്ര ധീരനും, നിർഭയനുമായിരുന്നു കുഞ്ഞൻ. നെയ്യാററിൻകരനിന്നു് എഴുത്തു കിട്ടിയപ്പോഴേ കൃഷ്ണപിള്ളയ്ക്കു് സമാധാനമായുള്ളുവത്രേ. കുഞ്ഞനു് ആധാരമെഴുത്തു് ഇഷ്ടമായിരുന്നില്ല. അതിനാൽ നെയ്യാററിൻകര വന്നിട്ടും പിന്നീടു് ആ പണിക്കു് പോയില്ല. തിരുവനന്തപുരത്തേയ്ക്കു പോന്നു.

## ഗവർമ്മെൻറുദ്യോഗം

ദിവാൻ സർ. ടി. മാധവരായർ കണക്കപ്പിള്ളമാരെ നിയമിക്കാൻ ഒരു കണക്കപരീക്ഷ നടത്തി. പിറേറ ദിവസം ചെയ്തുകൊണ്ടുവരാൻ ചില കണക്കിട്ടുകൊടുത്തു. ഉത്തരം പരിശോധിച്ചപ്പോഠം ചിലരുടെ ഉത്തരം സാമ്യമുള്ളതായി കണ്ടു. ചോദിച്ചപ്പോഠം കുഞ്ഞൻപിള്ളച്ചട്ടമ്പി പറഞ്ഞുകൊടുത്തതാണെന്നു പറഞ്ഞു. കുഞ്ഞൻപിള്ളയെ വിളിച്ചുവരുത്തി ''ഏതു കണക്കും ചെയ്യാമോ?'' എന്നു ചോദിച്ചു. 'നോക്കാം' എന്നുത്തരം. വിഷമമേറിയ ഒരു കണക്കിട്ടുകൊടുത്തു. കൈവിരൽ മടക്കി ഉടൻ ഉത്തരം പറഞ്ഞു. ദിവാനു് അത്ഭുതം തോന്നി.

നാലു രൂപാ ശമ്പളത്തിൽ, കുഞ്ഞൻപിള്ളയെ കണക്കപ്പിള്ളയായി നിയമിച്ചു. മാസാവസാനം, ദിവാൻതന്നെ പത്തു രൂപാ ശമ്പളം കൊടുത്തു. നാലു രൂപാ എടുത്തിട്ടു് ആറു രൂപാ മടക്കിക്കൊടുത്തു. ദിവാൻ നിർബ്ബന്ധിച്ചിട്ടും അതു സ്വീകരിച്ചില്ല.

ത്രിവിക്രമൻതമ്പി എന്ന വിക്രമനായ ഒരു തഹസീൽദാരുടെ കീഴിലായിരുന്നു കണക്കെഴുത്തു്. (ഈ തമ്പിയാണു് പിൽക്കാലത്തു് വലിയകോയിത്തമ്പുരാനെ അറസ്റ്റുചെയ്തു് ഹരിപ്പാട്ടു കൊണ്ടുപോയി താമസിപ്പിച്ചതു്) നമ്മുടെ കണക്കെഴുത്തുപിള്ള, കുറെ ദിവസത്തെ അവധി വേണമെന്നപേക്ഷിച്ചു. കൊടുത്തില്ല കണക്കെഴുത്തുപിള്ള അവധി വേണമെന്നു ശഠിച്ചു. തഹസീൽദാർ ''ഞാൻ നാളെ ഇവിടെ വരുമ്പോഠം തന്നെ ആ സ്ഥാനത്തു കാണണം'' എന്നുത്തരവായി ''ഞാൻ എപ്പോഠം അവിടെ വന്നിരിക്കുമോ, അപ്പോഠം എന്നെ നോക്കണം'' എന്നു പറഞ്ഞിട്ടു് കുഞ്ഞൻപിള്ള പോയി. പിന്നെ ജോലിക്കു പോയില്ല.

## ജ്ഞാനാന്വേഷണം

ആദ്ധ്യാത്മികചിന്തയും ജ്ഞാനതൃഷ്ണയും ലൗകികകാര്യങ്ങളിലുള്ള വിരക്തിയും അദ്ദേഹത്തിൻെറ മനസ്സിനെ നിരന്തരം മഥിച്ചുകൊണ്ടിരുന്നു. അതിനാൽ പേട്ടയിൽ രാമൻപിള്ള ആശാനുമായി അടുത്തുപെരുമാറുകയായിരുന്നു പിന്നെ. ജ്ഞാനതൃഷ്ണയെ അൽപ്പമൊന്നു തണുപ്പിക്കുവാനുള്ള സൗകര്യം, അവിടെയുണ്ടായിരുന്നു. ആശാൻ ഒരുൽപ്പതിഷ്ണുവും, പരോപകാരതൽപരനും, പരിശ്രമിയുമായിരുന്നു. അദ്ദേഹം 'ജ്ഞാനപ്രജാഗരം' എന്നൊരു സമാജം സ്ഥാപിച്ചു നടത്തിവന്നിരുന്നു കുഞ്ഞൻപിള്ള ആ സമാജത്തിൽ ചേർന്നു് സജീവമായി പ്രവർത്തിച്ചു. ആ സഭയിൽ അംഗമായിരുന്നു, തൈക്കാട്ടു് അയ്യാവു എന്നൊരു ഹഠയോഗി യോഗശാസ്ത്രം, തമിഴ് വേദാന്തം മുതലായവയിൽ പണ്ഡിതനും, സുബ്രഹ്മണ്യോപാസകനുമായിരുന്ന അദേഹവുമായി പരിചയപ്പെടാൻ ലഭിച്ച അവസരം, കുഞ്ഞൻപിള്ള വേണ്ടപോലെ ഉപയോഗിച്ചു. അദ്ദേഹത്തിൽനിന്നു് തമിഴിലെ ഹഠയോഗാഭ്യാസങ്ങളും ഖേചരി എന്ന യോഗമുദ്രയും മററും സ്വാമികൾ പഠിച്ചു. കൂടാതെ ശ്രീനാരായണ ഗുരുസ്വാമികളുമൊരുമിച്ചു് ഗുസ്തിമുറകളും അഭ്യസിച്ചു.

## സ്വാമിനാഥദേശികർ

എന്നൊരു തമിഴ് വിദ്വാൻ തിരുവനന്തപുരം രാജകീയകോളേജിൽ തമിഴ് പണ്ഡിതനായിരുന്നു. അദ്ദേഹം തമിഴ് സാഹിത്യം വേദാന്തം, തമിഴ് വ്യാകരണശാസ്ത്രം മുതലായവയിൽ അഗാധപാണ്ഡിത്യം നേടിയ ആളുമായിരുന്നു. ശ്രീ കുഞ്ഞൻപിള്ള അദ്ദേഹവുമായി അടുത്ത സ്നേഹബന്ധം പുലർത്തി. അദ്ദേഹത്തിൻെറ അടുക്കൽ

നിന്നു് മുകളിൽപ്പറഞ്ഞ വിദ്യകളെല്ലാംതന്നെ അഭ്യസിച്ചു. വിജ്ഞാനകുതുകിയായ കുഞ്ഞൻപിള്ളയോടു്, ദേശികർക്കു് അതിയായ വാൽസല്യം തോന്നി. ശിഷ്യന്റെ പഠനസാമർത്ഥ്യവും, അവയിലെല്ലാം പെട്ടെന്നുള്ള പുരോഗതിയും കണ്ടു് ദേശികർക്കു് അത്ഭുതം തോന്നി. സംഗീതത്തിൽ അതുല്യനായിരുന്നല്ലോ സ്വാമികൾ. തമിഴിലെ ദേശികരുടെ പാട്ടുകൾ കേട്ടു്, തമിഴിൽ വളരെ വൈദഗ്ധ്യമുണ്ടായിരുന്ന സ്വാമികൾ ആനന്ദിച്ചിട്ടുണ്ടത്രേ. ജ്ഞാനയോഗത്തിൽ ഉയർന്നുവരുന്ന ഒരു യോഗിയായി കുഞ്ഞൻപിള്ളയെ ദേശികർ കണ്ടു. തമിഴിലെ വേദാന്തപ്രകരണങ്ങളെല്ലാം സ്വാമികൾ പഠിച്ചു.

## സുബ്ബജടാപാഠികൾ

തിരുവനന്തപുരത്തു്, നവരാത്രികാലത്തു് ആണ്ടുതോറും നടന്നുവരാറുള്ള വിദ്വൽസദസ്സിൽ സംബന്ധിക്കാൻ വരാറുള്ള പണ്ഡിതന്മാരുടെ കൂട്ടത്തിൽ, അക്കൊല്ലം പാണ്ടിയിൽനിന്നു വന്ന സുബ്ബജടാപാഠികൾ എന്നൊരു മഹാപണ്ഡിതനും ഉണ്ടായിരുന്നു. വിദ്വൽസദസിൽ അക്കൊല്ലം അദ്ദേഹത്തിനായിരുന്നു പ്രഥമസ്ഥാനം. കുഞ്ഞൻപിള്ളയും പതിവായി വിദ്വൽസദസിൽ സംബന്ധിച്ചിരുന്നു. സർവ്വശാസ്ത്രങ്ങളുടെയും മറുകരകണ്ട ആളും, ബ്രഹ്മനിഷ്ഠനുമായിരുന്ന സുബ്ബജടാപാഠികളെപ്പററി, ഭക്തിബഹുമാനാദരങ്ങൾ ജനിക്കാൻ നമ്മുടെ സ്വാമികൾക്കു് ദിവസങ്ങൾപോലും വേണ്ടിവന്നില്ല. അതുപോലെതന്നെ, എല്ലാ ഗുണങ്ങളും തികഞ്ഞുകണ്ട, ജ്ഞാനാന്വേഷിയും, യുവാവുമായ കുഞ്ഞൻപിള്ളയോടും, പ്രഥമവീക്ഷണത്തിൽത്തന്നെ ജടാപാഠികൾക്കു് വാത്സല്യമുണ്ടായി. വിദ്വൽസദസ്സു കഴിയുന്നതുവരെ, രണ്ടുപേരും തമ്മിലുള്ള സമ്പർക്കം നടന്നുകൊണ്ടിരുന്നു. വിദ്വൽ

സദസ്സു കഴിഞ്ഞു് ജടാപാഠികൾ സ്വദേശമായ കല്ലടക്കു റിച്ചിക്കു പോയപ്പോൾ, ഭക്തശിരോമണിയായ കുഞ്ഞനേയും കൂടെ കൊണ്ടുപോയി. ഇതു് സ്വാമികളുടെ ജീവിതത്തിലെ ഒരു പ്രധാന സംഭവമായിരുന്നു. അന്നുവരെ കണ്ടുമുട്ടിയവരിലെല്ലാം വ്യത്യസ്തനായിരുന്നു ജടാപാഠികൾ. അദ്ദേഹത്തിനു് ശിഷ്യനെപ്പററിയുള്ള മതിപ്പു് ദിനംതോറും വർദ്ധിച്ചുവന്നു. നാലുകൊല്ലം സ്വാമികൾ അവിടെ താമസിച്ചു പഠനം നടത്തി. അക്കാലംകൊണ്ടു് വേദശാസ്ത്രാദികളിലെല്ലാം പാണ്ഡിത്യം നേടി. അക്കാലത്തും വേദശാസ്ത്രാദികൾ ബ്രാഹ്മണർ ഒഴിച്ചുള്ളവർക്കു് അപ്രാപ്യമായിരുന്നു. സ്വാമികൾ ആ മാമൂൽ വെടിഞ്ഞു്, ആർക്കും അതെല്ലാം പഠിക്കാം എന്ന പക്ഷക്കാരനായിരുന്നു. ജടാപാഠികളും അതിനനുകൂലമായിരുന്നു.

പലതരത്തിലുള്ള വിദ്വാന്മാരും അവിടെ സമ്മേളിച്ചു്, പ്രഭാഷണങ്ങളും വാദപ്രതിവാദങ്ങളും നടത്താറുണ്ടായിരുന്നു. കുഞ്ഞൻപിള്ളയും അതിൽ പങ്കുകൊണ്ടിരുന്നു. വാദപ്രതിവാദങ്ങളിലും കുഞ്ഞൻപിള്ള അവരുടെ ശ്രദ്ധ പിടിച്ചുപററി. അദ്ദേഹം നല്ല വാദപ്രതിവാദപടുവായിത്തീർന്നു. കുഞ്ഞൻപിള്ളയുടെ അസാധാരണമായ സാമർത്ഥ്യമാണു് അവർ അവിടെ ദർശിച്ചതു്. ഈ സർവ്വംകഷമായ പാണ്ഡിത്യം നേടിയ ശിഷ്യനെ വേർപിരിയാൻ മേലാത്ത ഒരു സ്ഥിതിയായിരുന്നു ജടാപാഠികൾക്കു്. എങ്കിലും ഗുരുവിന്റെ അനുഗ്രഹാശിസ്സുകളോടെ തന്നെ നാലുകൊല്ലം കഴിഞ്ഞു് കുഞ്ഞൻപിള്ള തിരിച്ചുപോന്നു. ഇക്കാലത്തു് അദ്ദേഹത്തിനു് ഇരുപതു വയസ്സായിരുന്നു.

**ദക്ഷിണേന്ത്യൻപര്യടനം**

അവിടെനിന്നു തിരിച്ചിട്ടു് സ്വാമികൾ ദക്ഷിണേന്ത്യ

യിൽ ഒരു പര്യടനത്തിനു പോകുകയാണു് ചെയ്തതു്. ഇതു് കൂടുതൽ വിജ്ഞാനസമ്പാദനത്തിനുള്ള ഒരു തീർത്ഥ യാത്രയായിരുന്നു. ദക്ഷിണേന്ത്യ മുഴുവൻ സഞ്ചരിച്ചു്, പണ്ഡിതന്മാരെയും, വേദാന്തികളെയും, ശാസ്ത്രം, സാഹിത്യം, യോഗവിദ്യ, സംഗീതം മുതലായവയിലെല്ലാം വൈദഗ്ദ്ധ്യം സിദ്ധിച്ചവരെയും കാണാനും, സമ്പർക്കം പുലർത്താനും, അവരുമായി വാദപ്രതിവാദങ്ങളിൽ ഏർപ്പെടാനും,മററും അദ്ദേഹത്തിനു സാധിച്ചു. തമിഴിലും സംസ്കൃതത്തിലുമുള്ള അനേകം ഗ്രന്ഥങ്ങൾ സമ്പാദിച്ചു. യോഗവിദ്യ, സംഗീതം, ചിത്രമെഴുത്തു്, കായികാഭ്യാസം തുടങ്ങിയവയിലെല്ലാം ഉപരിപരിശീലനം നേടി. ഗാനോപകരണങ്ങളുടെ വിദഗ്ദ്ധമായ പ്രയോഗവും വശമാക്കി. സിദ്ധനും, പണ്ഡിതനുമായ ഒരു മഹമ്മദീയത്തങ്ങളിൽ നിന്നു് മഹമ്മദുമതതത്ത്വങ്ങളും മഹമ്മദീയാചാരങ്ങളും വശമാക്കി.

യോഗമാർഗ്ഗങ്ങളിൽ, ആസനങ്ങൾ—പത്മാസനം, വീരാസനം, ശവാസനം മുതലായ ആസനങ്ങൾ—വസ്തിവിധി, പൂരകരേചകമാർഗ്ഗങ്ങൾ, ബന്ധമുറകൾ മുതലായവയിലെല്ലാം പ്രാവീണ്യം നേടി. കൂടാതെ മല്ലയുദ്ധമുറ, മർമ്മവിദ്യ മുതലായവയും വശമാക്കി. ഇങ്ങനെ അപാരവും, ബഹുമുഖവുമായ പാണ്ഡിത്യം നേടിക്കൊണ്ടാണു് തിരിച്ചുപോന്നതു്. സർവ്വജ്ഞത്വംതന്നെ.

ഇങ്ങനെ നാട്ടിലേയ്ക്കു തിരിച്ചുപോരുംവഴി, മരുത്വാമലയിൽവച്ചു് ''ആത്മാനന്ദയോഗി'' എന്നു പ്രസിദ്ധനായ ''കുമാരവേലു'' എന്നൊരു യോഗിയെ കാണാനും പരിചയപ്പെടാനും ഇടയായി. അതൊരു യാദൃച്ഛിക

സംഭവമായിരുന്നു. അദ്ദേഹത്തിൽനിന്നു് യോഗാഭ്യാസത്തിൽ കൂടുതൽ വൈദഗ്ധ്യം നേടാൻ സാധിച്ചു.

വിദ്യയ്ക്കു് അതിരില്ലല്ലോ. വിശേഷിച്ചും ആത്മവിദ്യയ്ക്കു്. അക്കാലത്തെ ഏററവും അറിവുള്ള ആൾ എന്നു പടിഞ്ഞാറൻദിക്കിൽ പ്രസിദ്ധിയാർജ്ജിച്ച സോക്രട്ടീസ് എന്ന മഹാൻ ഒരിക്കൽ പറഞ്ഞതു്, വിദ്യ എന്നതു് സമുദ്രംപോലെ വിശാലമാണു്. ഞാനോ കരയിലിരുന്നു് കക്കയും ചിപ്പിയും പെറുക്കി കളിക്കുന്ന ഒരു ബാലൻമാത്രം. അങ്ങനെ ആർക്കും അപ്രാപ്യനായ, അധൃഷ്യനായ ഒരു മഹായോഗിയായിട്ടാണു് അദ്ദേഹം തിരിച്ചുവന്നതു്. അദ്ദേഹത്തിൽ പല മാററങ്ങളും ദൃശ്യമായി. സ്വാമികളെ പലരും പലവിധത്തിൽ വീക്ഷിച്ചു. ഒരു മാന്ത്രികനെന്നു ചിലർ കരുതി. മററുചിലർ കൺകെട്ടു വിദ്യക്കാരനെന്നു വിചാരിച്ചു. വേറെ ചിലർക്കു് ഒരു മഹാസിദ്ധൻ എന്നു തോന്നി.

നാട്ടിൽ തിരിച്ചെത്തിയിട്ടും, ഇത്രയൊക്കെ പഠിച്ചിട്ടും, അദ്ദേഹത്തിന്റെ ജ്ഞാനാന്വേഷണം തുടർന്നുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ, കൂപക്കരമഠം എന്നൊരു ബ്രാഹ്മണഗൃഹത്തിൽ ഒരു ഗ്രന്ഥപ്പുരയുണ്ടെന്നു മനസ്സിലായി. അതിൽ പ്രവേശനത്തിനു ശ്രമിച്ചു. ചില വ്യവസ്ഥയിൽ അദ്ദേഹത്തിനു് അവിടെ പ്രവേശനം ലഭിച്ചു. നാലുദിവസം, ഊണും ഉറക്കവുമില്ലാതെ അതിൽ കഴിച്ചുകൂട്ടിയത്രേ. ഗ്രന്ഥപ്പുരയിൽ പ്രവേശനം ലഭിക്കുക അസാദ്ധ്യമെന്നു കരുതിയിരുന്ന ഒരു കാലമായിരുന്നു അതു്. അപൂർവ്വമായി ലഭിച്ച ആ സൗകര്യം സ്വാമികൾ വേണ്ടപോലെ മററാർക്കും കഴിയാത്തവിധം ഉപയോഗിച്ചു. അവിടെയിരുന്നുകൊണ്ടു് മന്ത്രതന്ത്രാദികൾ പലതും

പഠിച്ചു; പലതും രേഖപ്പെടുത്തിക്കൊണ്ടുപോന്നു. ക്ഷേത്ര പൂജ, ബിംബപ്രതിഷ്ഠ, ഭൂതബലി മുതലായവയെല്ലാം വശമാക്കി. അദ്ദേഹത്തിന്റെ ആചാരപരിഷ്ക്കാരങ്ങൾക്ക് ഇതൊക്കെ ഉപകരിച്ചു.

അതിനുശേഷം, ഒരു ബന്ധുവീടായ തമ്പാന്നൂർ കല്ലുവീട്ടിൽ താമസമാക്കി. ഉദ്യോഗസ്ഥനായ അവിടത്തെ ആൾ ചില ജോലികൾ സംബന്ധിച്ച് വാമനപുരത്തു താമസിച്ചിരുന്നു. സ്വാമികളും ആ കൂട്ടത്തിൽ അവിടങ്ങളിൽ ചുററിസഞ്ചരിച്ചുകൊണ്ടിരുന്നു.

അക്കാലമായപ്പോഴേയ്ക്കും, അദ്ദേഹത്തിന്റെ പ്രിയ മാതാവിന്റെ അന്ത്യകാലം അടുത്തിരുന്നു. മഹാസിദ്ധന്റെ നിലയിലെത്തിയ പ്രിയപുത്രന്റെ ശുശ്രൂഷയിൽത്തന്നെ, ആ ഭാഗ്യവതി ഇഹലോകവാസം വെടിഞ്ഞു. ആദിശങ്കരന്റെ കാര്യവും ഇതുപോലെയായിരുന്നല്ലോ. മാതാവിന്റെ മരണാനന്തരകർമ്മങ്ങൾ കഴിഞ്ഞ ഉടനെതന്നെ അദ്ദേഹം സ്വഗൃഹത്തോട് അന്ത്യയാത്രപറഞ്ഞു് വീടുവിട്ടിറങ്ങി. പിന്നെ അങ്ങോട്ടു പോയിട്ടില്ല.

## അപൂർവസിദ്ധി

ഇത്രയൊക്കെ പഠിക്കുകയും, പലനിലകളിലും ഉയരുകയും ചെയ്തിട്ടും, സ്വാമികൾക്ക് ശരിയായ മനഃശാന്തി ലഭിച്ചില്ല. എന്തോ ഒരു പോരായ്മ, ഒരു കുറവ് അദ്ദേഹത്തിനു് അനുഭവപ്പെട്ടുകൊണ്ടിരുന്നു. അതിനാൽ പിന്നെയും യാത്ര തുടർന്നുനടത്തിക്കൊണ്ടിരുന്നു. മരുത്വാമലയിലും, തെക്കൻ തിരുവിതാംകൂറിലും സഞ്ചരിച്ചു. അപ്പോൾ വടിവീശ്വരം എന്ന സ്ഥലത്തുവച്ചു ഒരു പൂർവ്വസംഭവമുണ്ടായി. ഒരു വീട്ടിൽ ഒരു സദ്യ നടക്കുകയാണ്, സ്വാമികളും അവിടെ സന്നിഹിതനായി

രുന്നു. എച്ചിൽക്കുഴിയിൽ എച്ചിലില നക്കുന്ന പട്ടികളോ ടൊപ്പം, അർദ്ധനഗ്നനായ ഒരു പ്രാകൃതമനുഷ്യനും, എച്ചിലിലയിൽനിന്ന് ആഹാരത്തിന്റെ അവശിഷ്ടങ്ങൾ എടുത്തു ഭക്ഷിച്ചുകൊണ്ടിരുന്നു. ഇതു കണ്ട കുസൃതിക്കുട്ടികൾ കൂക്കിവിളിച്ചു. ആ സമദർശി അതൊന്നും അറിയുന്ന മട്ടേയില്ല. നമ്മുടെ സ്വാമികൾമാത്രം അദ്ദേഹത്തെ സൂക്ഷിച്ചുനോക്കിനിന്നു. ഇതു് ആ മനുഷ്യൻ കാണാനിടയായി. ആ പ്രാകൃതമനുഷ്യൻ എഴുന്നേററു് അതിവേഗം നടന്നുപോയി. ചട്ടമ്പിസ്വാമികളും പുറകേപോയി. കുറെ നാഴിക മത്സരിച്ചെന്നോണം നടന്നശേഷം ഒരു മലമുകളിലെത്തി. ആ അവധൂതൻ തിരിഞ്ഞുനിന്നു. സ്വാമികൾ സാഷ്ടാംഗപ്രണാമം ചെയ്തു. പ്രാകൃതൻ സ്വാമികളെ എഴുന്നേൽപ്പിച്ചു് കെട്ടിപ്പിടിച്ചു്, എന്തോ ഉപദേശിച്ചു. ശ്രീരാമകൃഷ്ണസ്പർശനത്തിൽ വിവേകാനന്ദസ്വാമികൾക്കെന്നപോലെ സ്വാമികൾക്കും ഒരനുഭവമുണ്ടായി. മുമ്പെ ങ്ങുമുണ്ടാകാത്ത ഒരു നിർവൃതി അനുഭവപ്പെട്ടു. ആ പ്രാകൃതൻ നൊടിയിടയിൽ കാട്ടിനുള്ളിൽ മറഞ്ഞു. സ്വാമികൾ തിരിച്ചുപോന്നു. അന്നു് സ്വാമികൾക്കു് ഏതാണ്ടു് ഇരുപത്തേഴു വയസ്സാണു് അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്ന ചിന്ത—വ്യാകുലത—നിശ്ശേഷം മാറി. ആ ആരുരുക്ഷു, യോഗാരൂഢനായി ഈശ്വരസാക്ഷാത്ക്കാരത്തിനർഹനായി. ചട്ടമ്പി എന്ന നാമംതന്നെ ഒരു ബ്രഹ്മജ്ഞാനിയുടേതായിത്തീർന്നു.

## മഹാസിദ്ധൻ

അവധൂതനിൽനിന്നു ലഭിച്ചതു്, മഹാവാക്യസാരേണയുള്ള സിദ്ധിമന്ത്രമായിരിക്കുമല്ലോ. അദ്ദേഹം ഒരു വലിയ സിദ്ധനാണെന്നും, സ്വാമികൾ സന്ദർഭവശാൽ

അപ്പപ്പോഴപ്പോഠം കാണിച്ച അത്ഭുതങ്ങഠംകൊണ്ടു് ഒരു ദിവ്യനാണെന്നുമൊക്കെ, ആളുകഠം കരുതി. പിന്നെയും കല്ലുവീട്ടിൽ താമസിച്ചുകൊണ്ടു് പലയിടത്തും നിരന്തരം സഞ്ചരിച്ചുകൊണ്ടിരുന്നു. പോയാൽ ചിലപ്പോഠം തിരിച്ചുവന്നു എന്നുവരികയില്ല. ചിലപ്പോഠം അർദ്ധരാത്രിക്കായിരിക്കും വരിക. ചിലപ്പോഠം അർദ്ധരാത്രിക്കു് ഇറങ്ങിപ്പോയെന്നുവരും. കുറെക്കൂടെ ചെറുപ്പത്തിലും ഇതായിരുന്നല്ലോ രീതി. ഇതൊക്കെക്കൊണ്ടു് ഒരസാധാരണത്വം മററുള്ളവർ കണ്ടു. എങ്കിലും അദ്ദേഹം ഒരു സാധാരണക്കാരനെപ്പോലെയേ സ്വയം ഭാവിച്ചുള്ളുവത്രെ.

**വേഷം**

ആരെയും ആകർഷിക്കുന്ന വേഷമായിരുന്നു സ്വാമികളുടേതു്. ഇതിനെപ്പററി ശ്രീ ചിത്രമെഴുത്തു കെ.എം. വർഗ്ഗീസുഠംപ്പെടെ പലരും വിവരിച്ചെഴുതിയിട്ടുണ്ടു്. പടിഞ്ഞാറെ മാരാത്തു് ശ്രീമതി മീനാക്ഷിക്കുട്ടിയമ്മയുടെ "ആ വിഗ്രഹ" വിവരണം കേഠംക്കുക. 'വിസ്തൃതവും ഭസ്മലേപിതവുമായ ആ നെററിത്തടം, ശൗര്യം വഴിഞ്ഞൊഴുകുന്ന ആ പുരികക്കൊടി, കരുണാകടാക്ഷവീക്ഷണങ്ങളോടുകൂടിയ നേത്രങ്ങഠം, സൗമ്യമായ മുഖപത്മം, മാറ്വിടംവരെ നീണ്ടു് വെള്ളിക്കമ്പികഠംപോലെ കിടക്കുന്നതും, മനോഹരവുമായ ശ്മശ്രുക്കഠം, അഗാധാത്മദ്യോതകവും മധുരവുമായ വാക്പീയൂഷധാരകഠം, വിശാലവും സുദൃഢവുമായ വക്ഷസ്ഥലം, ആജാനുബാഹുക്കഠം, ശ്രവണാനന്ദകരമായ മന്ദഗീതങ്ങഠം. ഇതോടുകൂടിയ ഒരു ചിത്രമാണു്, സ്വാമിതിരുവടികളെപ്പററി ചിന്തിക്കുമ്പോഴെല്ലാം സജീവമായി എന്റെ മുന്നിൽ വന്നുനിൽക്കുന്നതു്." ഇതോടുകൂടി ഇത്രയുംകൂടി നമുക്കു കൂട്ടിച്ചേർക്കാം. "കാഷായവസ്ത്രമണിയാത്ത, കാട്ടിൽപ്പോകാതെ നാട്ടി

ലിരുന്നു തപസ്സുചെയ്ത രണ്ടു തുവെള്ള വസ്ത്രംമാത്രം ധരിക്കുന്ന സന്യാസി ''

സ്വാമികളുടെ അത്ഭുതസിദ്ധികൾക്ക് ധാരാളം ഉദാഹരണങ്ങളുണ്ട്. കല്ലുവീട്ടിൽ കേശവപിള്ളയുടെ ഭാര്യയുടെ കഠിനമായ ഉദരരോഗം മന്ത്രപ്രയോഗംകൊണ്ട് ഭേദമാക്കിയത്രെ. അപസ്മാരരോഗം മാററുക, രോഗം ബാധിച്ചു മരിക്കാറായിക്കിടക്കുന്നവരുടെ രോഗം ഒരു ചെറിയ പ്രയോഗം—പച്ചമരുന്നോമറേറാ—കൊണ്ടു ഭേദമാക്കുക, മന്ത്രംകൊണ്ടു വിഷമിറക്കുക ഇങ്ങനെ പലതും അപ്പഴപ്പോൾ അദ്ദേഹം ചെയ്തിരുന്നു അദ്ദേഹത്തെ കടിച്ച പാമ്പ് ഉടനെ ചത്തു. ക്രൂരജന്തുക്കൾ അദ്ദേഹത്തെ കണ്ടാൽ ശാന്തരാകും. പുരാതന ഋഷിവാടങ്ങളിലേതുപോലെതന്നെ. കടിക്കാൻവന്ന പട്ടികളെ കൈഞൊടിച്ചു കല്ലുവീട്ടിൽ കൊണ്ടുപോയി ചോറു കൊടുത്തു വിട്ടിരുന്നുവത്രെ. ഇങ്ങനെ പല ദൃഷ്ടാന്തങ്ങളെപ്പററിയും കേട്ടറിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ സിദ്ധികളെപ്പററി ചിന്തിച്ച് എല്ലാവരും അത്ഭുതപ്പെട്ടു. എന്നാൽ എന്തെങ്കിലും അത്യാവശ്യസന്ദർഭങ്ങളിൽ മാത്രമേ അദ്ദേഹം, ഈ സിദ്ധികൾ കാണിച്ചിട്ടുള്ളു. വലിയ വലിയ ആളുകൾ അദ്ദേഹത്തെ സ്വന്തം വീടുകളിൽ താമസിക്കാൻ ക്ഷണിച്ചുതുടങ്ങി. അദ്ദേഹമാകട്ടെ, ഒരു നിസ്സംഗനെപ്പോലെതന്നെ

സ്വാമിതിരുവടികൾക്ക് ജീവികളുടേയും, ജീവികൾക്ക് സ്വാമികളുടേയും ഭാഷ വ്യാസനെപ്പോലെ അറിയാമായിരുന്നു. വേദവ്യാസൻ ഒരിക്കൽ നടന്നുപോകുമ്പോൾ ഒരു പുഴു ഉരുണ്ടുപിടഞ്ഞു് അതിവേഗം ഇഴഞ്ഞുപോകുന്നതു കണ്ടു് വ്യാസൻ ചോദിച്ചു: ''ഹേ! പുഴുവേ! നീ എന്താണിത്ര ധൃതിയിൽ ഓടുന്നതു്? പുഴു പറഞ്ഞു:

അതാ ഒരു വാഹനത്തിൻെറ ചക്രം ഉരുളുന്ന ശബ്ദം കേൾക്കുന്നില്ലേ? അതിപ്പോൾ ഓടിവന്നു് എന്നെ അരച്ചുകളയും, അതുകൊണ്ടാണു്. വ്യാസൻ.- നീയൊരു നിസ്സാരജന്തുവല്ലേ? നിനക്കു ചാകുന്നതിലെന്താണിത്ര പേടി? പുഴു:— എനിക്കും നിങ്ങളെയൊക്കെപ്പോലെ എല്ലാ ജീവിതധർമ്മങ്ങളുമുണ്ടു്. അതുകൊണ്ടു മരിക്കാൻ മനസ്സില്ല.'' നമ്മുടെ സ്വാമികളും വ്യാസനെപ്പോലെയോ, അഗസ്ത്യനെപ്പോലെയോ ഒരു മഹർഷിശ്രേഷ്ഠനായിരുന്നു.

ഒരിക്കൽ ഒരു വീട്ടിൽ ചെന്നു് കുടിക്കാൻ വെള്ളം ആവശ്യപ്പെട്ടു. അപ്പോൾ വൃദ്ധയായ ഗൃഹനായിക പറഞ്ഞു, ഇവിടുത്തെ വെള്ളം കുടിക്കരുതു്. വിഷൂചിക പിടിച്ചു രണ്ടുപേർ മരിച്ചു. ചിലർ രോഗം കലശലായി കിടക്കുന്നു എന്നു്. ഉടനെ അദ്ദേഹം ഒരു കരിക്കു കൊണ്ടുവരാൻ പറഞ്ഞു. കരിക്കു കൊണ്ടുവന്നപ്പോൾ, കരിക്കിൻതൊണ്ടും, സ്വാമികൾ അപ്പോൾ പറിച്ചെടുത്ത ഒരു തരം പച്ചിലയും കൂടി ഇടിച്ചു പിഴിഞ്ഞു കൊടുക്കാൻ പറഞ്ഞു. ആ മരുന്നുകൊണ്ടു് അവരുടെ രോഗം ഭേദമായി.

അദ്ദേഹത്തെ ദൂരവെച്ചു കണ്ട വീരൻ എന്ന 'വീരൻ' പട്ടി കുരച്ചുകൊണ്ടു ചാടിച്ചെന്നു. സ്വാമികൾ അടുത്തു ചെന്നപ്പോൾ സാഷ്ടാംഗം നമസ്കരിച്ചു കഥ പട്ടിയുടെ - ഉടമസ്ഥനായ ഏ. കൃഷ്ണപിള്ള ശാസ്ത്രി (തലവടി) തന്നെ എഴുതിയിട്ടുണ്ടു്. വളരെ ക്രൂരനായ ഒരു പട്ടിയെ ഗത്യന്തരമില്ലാതെ വെടിവച്ചുകൊല്ലാൻ ഉടമസ്ഥൻ തയ്യാറായ വിവരമറിഞ്ഞു്, സ്വാമികൾ അവിടെച്ചെന്നു് അവനെ ഇണക്കി രക്ഷിച്ചു. മററൊരാൾ സ്വാമികളെ ഒന്നു പരീക്ഷിക്കാൻ നിശ്ചയിച്ചു്,

അത്താഴത്തിനു ക്ഷണിച്ചു. അദ്ദേഹം അവിടെ എത്താൻ സ്വല്പം താമസിച്ചു. വീട്ടുടമസ്ഥൻ ഗേററടച്ചു്, ഗംഭീര നായ രണ്ടു പട്ടികളെ അഴിച്ചുവിട്ടു. സ്വാമികൾ ചെന്നപ്പോൾ ഗേററു തുറന്നു. രണ്ടു പട്ടിയും കുരച്ചുകൊണ്ടു ചാടി. സ്വാമികൾ അവരെ വെട്ടിച്ചു് ഗേററിനുള്ളിൽ കടന്നു. സ്വല്പം കഴിഞ്ഞപ്പോൾ കണ്ടതു് രണ്ടു പട്ടിയു ടെയും ഓരോ ചെവിയേൽ പിടിച്ചുകൊണ്ടു് സ്വാമികൾ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുന്നതാണു്.

പട്ടികളെ ഊട്ടിയ കഥ സദസ്യതിലകൻ ശ്രീ. ററി. കെ. വേലുപ്പിള്ള പറയുന്നു. അദ്ദേഹവും സ്വാമിക ളുംകൂടി കരകുളം എന്ന സ്ഥലത്തേയ്ക്കു നടന്നുപോകുകയാ യിരുന്നു. വഴിമദ്ധ്യേ കണ്ട, എൻെറ സ്നേഹിതനായ ഒരു പത്രാധിപരെയും കൂടെ വിളിച്ചു. പോകുന്നവഴിക്കു കണ്ട പട്ടികളെയെല്ലാം ചട്ടമ്പി കൈ ഞൊടിച്ചു വിളി ച്ചു. നാലഞ്ചുനാഴിക നടന്നു കരകുളത്തെത്തിയപ്പോഴേ യ്ക്കും കൂട്ടത്തിൽ പത്തുമുപ്പതു പട്ടികളായി. ചട്ടമ്പിയും പത്രാധിപരും ആ മഹാസമാഹത്തോടുകൂടി ഒരു വീ ട്ടിൽ ചെന്നു കയറി ഞങ്ങൾക്കു ചോറുതരണമെന്നു പ റഞ്ഞു ഇലയിട്ടു വിളമ്പിയപ്പോൾ ''ഈ ചങ്ങാതികൾ ക്കും ചോറു കൊടുക്കണെ'മെന്നായി. ഇതിനെല്ലാം കൊടു ക്കാൻ ചോറില്ലല്ലോ എന്നു വീട്ടുകാർ പറഞ്ഞു. കൊടു ത്തേ മതിയാകൂ എന്നുള്ള നിർബന്ധം കേട്ടു്, ഗൃഹനാ യിക അടുക്കളയിൽ ചെന്നപ്പോൾ വേണ്ടതെല്ലാം അ വിടെ ഉണ്ടായി. എന്നു്, നമ്മുടെ പത്രാധിപർ ഉത്തമ വിശ്വാസത്തോടെ എന്നോടു പറഞ്ഞിട്ടുണ്ടു്.

പട്ടികളെ ഉട്ടിയ മറെറാരു കഥ. വളരെയേറെ പട്ടി കളെ ഒരു വലിയ ആളിൻെറ വീട്ടിൽ കൊണ്ടുപോയി

സദ്യ കൊടുപ്പിച്ചു. സദ്യകഴിഞ്ഞു്, പട്ടികളെ പറഞ്ഞയച്ചു കഴിഞ്ഞപ്പോൾ അതിനെപ്പററി വീട്ടുടമസ്ഥൻ ചോദിച്ചു. അതിന്നു സ്വാമികളുടെ ഉത്തരം, ഇവരെല്ലാം കഴിഞ്ഞജന്മത്തിൽ, വലിയ ലുബ്ധന്മാരായ ധനവാന്മാരും, കൈക്കൂലിയും, ദുരധികാരങ്ങളുമുള്ള ഉദ്യോഗസ്ഥന്മാരുമായിരുന്നു എന്നാണു്.

രണ്ടു പേഷ്കാരന്മാർ സ്വാമികളുടെപേരിൽ പതിച്ചുകൊടുത്ത കുറെ സ്ഥലവും, അവിടെ ഒരു ചെറിയ വീടും കോടനാട്ടുവനത്തിൽ സ്വാമികൾക്കുണ്ടായിരുന്നു. പിൽക്കാലത്തു് സ്വാമികൾക്കു വളരെ ബുദ്ധിമുട്ടുണ്ടായിരുന്ന ഒരു ഘട്ടത്തിൽ, ഈ വസ്തു ഭക്ഷണം കൊടുത്തു സഹായിച്ച ഒരു പണിക്കർക്കെഴുതിക്കൊടുത്തു. കല്ലും കാഞ്ചനവും സ്വാമികൾക്കൊരുപോലെയായിരുന്നല്ലോ.

ഒരിക്കൽ സ്വാമികളും ചില ശിഷ്യന്മാരുംകൂടി കോടനാട്ടുവനത്തിൽ പോയി താമസിച്ചിരുന്നു. അങ്ങനെയിരിക്കെ ഒരുദിവസം, വലിയ ബഹളം കേട്ട ഒരു സ്ഥലത്തേയ്ക്കു് സ്വാമികൾ ഓടിപ്പോകുന്നതു കണ്ടു് ശിഷ്യന്മാരും പിന്നാലെ ഓടി. ഓടിച്ചെന്നപ്പോൾ സ്വാമികൾ കണ്ടതു്, ഒരു കടുവയെക്കണ്ടു് കുറെ പശുക്കൾ ഓടുന്നതും, ഒററപ്പെട്ട ഒരു പശുവിനെ, ഒരു കടുവാ ആക്രമിക്കാൻ തുടങ്ങുന്നതുമായിരുന്നു. സ്വാമികൾ കടുവയുടെയും പശുവിൻെറയും മദ്ധ്യേ നിലയുറപ്പിച്ചു. കടുവാ സ്വാമികളുടെ മുഖത്തേക്കു നോക്കി നിൽക്കുന്നു. സ്വാമികൾ കടുവയോടു് എന്തോ മന്ത്രിക്കുന്നു. ഒടുവിൽ കടുവാ പിൻതിരിഞ്ഞു് വന്നവഴിയേ പോയി.

ആലുവാപ്പുഴയുടെ തീരത്തുവച്ചു്, പത്തിവിടുർത്തി ചീററിക്കൊണ്ടു് തവളയുടെ പിമ്പേ പാഞ്ഞുവന്ന ഘോര

സർപ്പത്തെക്കണ്ടു് "തൊടരുതു് പോ" എന്നു പറഞ്ഞപ്പോൾ സർപ്പം ഫണം താഴ്ത്തി ഇഴഞ്ഞുപോയി.

വേറൊരിക്കൽ രാത്രിയിൽ വിളക്കുമായി സ്വാമികളുടെ മുമ്പേ പോയ ഒരാൾ, മുമ്പിൽ ഒരു വലിയ സർപ്പത്തെക്കണ്ടു് ഭയന്നു് തിരിഞ്ഞോടാൻ ഭാവിച്ചപ്പോൾ സ്വാമികൾ മുമ്പിൽക്കടന്നു് വിളക്കുകാരനോടു് വരാൻ പറഞ്ഞിട്ടു്, സ്വാമികളുടെ പാദം സർപ്പത്തിന്റെ ഫണത്തിൽ വെച്ചിട്ടു പറഞ്ഞു "നീ ഇവിടെക്കിടന്നാൽ വഴിയാത്രക്കാർ ഭയപ്പെടും. നീ ആ കാണുന്ന കുററിക്കാട്ടിലെ വൃക്ഷച്ചുവട്ടിൽ പോയി കിടന്നോ" എന്നു്. ഉടനെ സർപ്പം വൃക്ഷച്ചുവട്ടിലേയ്ക്കിഴഞ്ഞു പോയി. അഹിംസാസിദ്ധിയുള്ളവർക്കേ ഇങ്ങനെയൊക്കെ ചെയ്യാൻ കഴിയൂ. മഹർഷിമാരുടെ ആശ്രമങ്ങളിൽ കീരിയും പാമ്പും മാനും പുലിയും ജാതിവൈരമില്ലാതെ ജീവിക്കുന്നതു് ഇതുകൊണ്ടുതന്നെ.

ചേര, ഉറുമ്പു്, എലി, അണ്ണാൻ, തവള മുതലായ ചെറുജന്തുക്കൾക്കു ഭക്ഷണം കൊടുത്തും, കൊടുപ്പിച്ചും അഭയം നൽകിയും രക്ഷിച്ചിരുന്ന പല കഥകളും സ്വാമികളുടെ ജീവിതത്തിലുണ്ടായിട്ടുണ്ടു്.

സ്വാമികളുടെ മുറിയിൽ ധാരാളം തവളകളെക്കണ്ടു് ഗൃഹനാഥൻ ചോദിച്ചപ്പോൾ സ്വാമിതിരുവടികൾ അരുളിച്ചെയ്തതു് "ഇവരൊക്കെ എന്റെ കൂട്ടുകാരാണു്. ഇഷ്ടംപോലെ ഇവർക്കു പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവരെക്കണ്ടാൽ പിടിച്ചു തിന്നുന്ന അനവധി നിർദ്ദയന്മാർ, പുറത്തു വരാന്തയിൽ കാണുന്ന ചെറിയ മാളങ്ങളിലും ചുററുമുള്ള കുററിക്കാടുകളിലും ഉള്ളതിനാൽ എന്റെയടുക്കൽ അഭയം പ്രാപിച്ചിരിക്കുകയാണു്" എന്നാണു്.

അദ്ദേഹം കാൽ താഴ്ത്തിയിരിക്കുമ്പോൾ ഉറുമ്പുകൾ കാൽമുട്ടുവരെ പൊതിഞ്ഞു കയറിപ്പററുമായിരുന്നു. ആരെയെങ്കിലും വിളിച്ച്, ഇവക്ക് എന്തെങ്കിലും കൊടുക്കാൻ പറയും. നെല്ലോ, അരിയോ പൊടിച്ചുകൊണ്ടുപോയി ഇട്ടുകൊടുക്കുമ്പോൾ, ഓരോന്നെടുത്തുകൊണ്ടു പൊയ്ക്കൊള്ളാൻ പറയും. ഉടനെ അതെല്ലാം ഇറങ്ങിപ്പോയി. ഓരോ തരി എടുത്തുകൊണ്ട് പട്ടാളച്ചിട്ടയിൽ നടന്നുപോകും. സ്വാമികൾ കറുത്ത ഉറുമ്പുകളെ ''എൻെറ കാപ്പിരിപ്പട്ടാളം'' എന്നാണ് പറഞ്ഞിരുന്നത്. അദ്ദേഹം ആററിങ്ങൽ താമസിച്ചിരുന്നപ്പോൾ തീർത്ഥപാദസ്വാമികൾക്കെഴുതിയ എഴുത്തിൽ ''നമ്മുടെ ഉറുമ്പുസന്താനങ്ങൾക്ക് നീ ഭക്ഷണം കൊടുക്കാറുണ്ടോ'' എന്നു ചോദിച്ചിരുന്നു. ഇങ്ങനെ എത്രയെത്ര കഥകൾ!

ഇവരോടു മാത്രമോ? അഗതികൾ, രോഗികൾ, പ്രാരബ്ധക്കാർ, അപകടത്തിൽപ്പെട്ടവർ ഇങ്ങനെ പല വിധത്തിലുള്ള ആളുകൾക്കും സ്വാമികൾ യഥോചിതം ആശ്വാസമരുളിയിരുന്നു.

കൂടാതെ സാധാരണക്കാർക്കും ഉന്നതവ്യക്തികൾക്കും ശിഷ്യന്മാർക്കും തദനുസരണമായ ഉപദേശങ്ങളും, നിർദ്ദേശങ്ങളും നൽകിയും, സ്വന്തം മാതൃകകൊണ്ടും, മാർഗ്ഗനിർദ്ദേശം ചെയ്തിരുന്നു. ഇങ്ങനെയെല്ലാം അദ്ദേഹത്തെ അടുത്തറിയാൻ കഴിഞ്ഞപ്പോൾ എല്ലാവരും സ്വാമികളെ ഒരു മഹാസിദ്ധനെപ്പോലെ ആദരിച്ചിരുന്നു. അദ്ദേഹത്തിൻെറ ഋഷിസദൃശമായ ജീവകാരുണ്യം ''ജാതിവൈരമൊഴിഞ്ഞ'' പുരാതന ഋഷിമാരുടേതുപോലെയായിരുന്നു. ഇങ്ങനെ എത്രയെത്ര അദ്ഭുതകഥകളാണ് അദ്ദേഹത്തെ ചുററിപ്പററിയുള്ളത്?

**കായികാഭ്യാസി**

സ്വാമികൾ, ഗുസ്തിമുറകളെല്ലാം ചെറുപ്പത്തിലേ പഠിച്ചിരുന്നു. പിന്നീട് ഓരോ അവസരത്തിൽ അതു്, അഭിവൃദ്ധിപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്തു. താൻ പഠിച്ചതെല്ലാം, ശിഷ്യനും സഹകാരിയുമായിരുന്ന വെളുത്തേരി കേശവൻ വൈദ്യനേയും പഠിപ്പിച്ചിരുന്നു. രണ്ടു പേരും നല്ല ഗുസ്തിക്കാരായി. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ, വ്യായാമം ചെയ്യുമ്പോൾ എടുത്തുപൊക്കിയിരുന്ന ഇരുമ്പുണ്ടകൾ, സ്വാമികളും വെളുത്തേരിയും മാത്രമേ എടുത്തുപൊക്കിയിരുന്നുള്ളുവത്രെ.

കേശവൻ വൈദ്യനും, പെരുന്നെല്ലി കൃഷ്ണൻ വൈദ്യനും, സ്വാമികളുമായി നേരത്തേതന്നെ പരിചയത്തിലും നിത്യസമ്പർക്കത്തിലുമായിരുന്നു. സ്വാമികൾ രണ്ടു പേരുടേയും ഗൃഹങ്ങളിൽ പോകുകയും അവിടെനിന്നു ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. ഇതിനെപ്പററി രാമൻപിള്ള ആശാൻ ചോദിച്ചപ്പോൾ, ''ഞാൻ ആശാന്റെ വീട്ടിൽനിന്നും ആഹാരം കഴിക്കാറുണ്ടല്ലോ'' എന്നായിരുന്നു മറുപടി.

ഇന്നാണെങ്കിൽ അതിനൊന്നും പ്രാധാന്യമില്ല. നൂററാണ്ടിനുമുമ്പുള്ള സ്ഥിതി എത്രയോ വ്യത്യസ്തമായിരുന്നു. 1112–ൽ ക്ഷേത്രപ്രവേശനവിളംബരത്തോടുകൂടിയേ, പഴയ ജാതിമതഭിന്നതയ്ക്കും, അയിത്താചാരങ്ങൾക്കും വ്യത്യാസം കണ്ടുതുടങ്ങിയുള്ളു. അതുവരെ ഈഴവർ തീണ്ടൽജാതിക്കാരായിരുന്നുവല്ലോ. അക്കാലത്തുതന്നെ അതിനെയെല്ലാം എതിർത്തിരുന്നു സ്വാമികൾ എന്നതു്, അത്ഭുതമെന്നേ പറയാവൂ.

കേശവൻ വൈദ്യനും, കൃഷ്ണൻവൈദ്യനും സാഹി

ത്യകാരന്മാരുമായിരുന്നു; ശിഷ്യന്മാരുമായിരുന്നു. ''വെള്ളത്തേരിയേയും, പെരുന്നെല്ലിയേയും, കവിതയെഴുത്തിനു പ്രേരിപ്പിക്കാനാണ് താൻ കവിതയെഴുതിയിരുന്നതെന്നു സ്വാമികൾ പറഞ്ഞിരുന്നുവത്രെ. സ്വാമികളും കേശവൻ വൈദ്യനുംകൂടി നിമിഷകവിതകൾ എഴുതിയിരുന്നു. സ്വാമികളും പെരുന്നെല്ലിയും കവിതാരൂപത്തിൽ എഴുത്തുകളയച്ചിരുന്നു. അവ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്.

കൊല്ലം ഓലയിൽ എന്ന സ്ഥലത്തു്, ചില നായന്മാർ, ഗുസ്തിപിടിച്ചു താമസിച്ചിരുന്നു. ഒരു രാത്രിയിൽ, വഴിയിൽ കൂട്ടംകൂടി നിന്നിരുന്ന അവരുടെ ഇടയിൽ, സ്വാമികൾ ചെന്നുപെട്ടു. മുഷ്കരന്മാരായ അവരുടെ ഇടയിൽനിന്നു രക്ഷപെടാൻ മാർഗ്ഗമില്ലെന്നുകണ്ടു്, സ്വാമികൾ, സ്വദേഹത്തെ ഉളിചാണ്ടുന്നതുപോലെ അങ്ങോട്ടുമിങ്ങോട്ടും അവരുടെ മദ്ധ്യത്തിൽക്കൂടി പ്രയോഗിച്ചു. കൂടിനിന്ന അവർ നിലംപതിച്ചു. അവർ എഴുന്നേററു നോക്കിയപ്പോൾ, സ്വാമികൾ അകലെ നിൽക്കുന്നതു കണ്ടു് ചെന്നു് അദ്ദേഹത്തെ നമസ്കരിച്ചു.

വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ക്കാലത്തു്, വടക്കെ ഇന്ത്യയിൽനിന്നു കുറെ ഗുസ്തിക്കാർ വന്നു്, മഹാരാജാവിനെ മുഖംകാണിച്ചു്, ഇവിടെ ഗുസ്തിക്കാർ ഉണ്ടായിരിക്കുമെന്നു കരുതി, തങ്ങളോടു ഗുസ്തിപിടിക്കാൻ എതിർജോഡികളെ തരണമെന്നാവശ്യപ്പെട്ടു അക്കാലത്തു് പ്രസിദ്ധന്മാരായ ഗുസ്തിക്കാരാരും തിരുവനന്തപുരത്തുണ്ടായിരുന്നില്ല.

ചട്ടമ്പി എന്നൊരു ഗുസ്തിക്കാരൻ പേട്ടയിൽ ഉണ്ടെന്നു്, ആരോ പറഞ്ഞുകേട്ടു. മഹാരാജാവു് അദ്ദേഹത്തെ അവിടെവരുത്തി, ഗുസ്തിപിടിക്കാൻ ആജ്ഞാപിച്ചു. താൻ ഇപ്പോൾ ഗുസ്തി പിടിക്കാറില്ലെന്നും. തന്റെ

ശിഷ്യൻ ഒരാൾ നല്ല ഗ്രന്ഥിക്കാരനുണ്ടെന്നും, അതു് വെളുത്തേരി കേശവൻ വൈദ്യനാണെന്നും അറിയിച്ചു. അതനുസരിച്ചു്, കേശവൻ വൈദ്യനെ വരുത്തി ഗ്രന്ഥി പിടിക്കാൻ നിയോഗിച്ചു. ഗ്രന്ഥിപിടുത്തത്തിൽ പ ഞ്ചാബികൾ പരാജിതരായി. എങ്കിലും മഹാരാജാവു്, എല്ലാവർക്കും സമ്മാനം കൊടുത്തയച്ചു.

## ശിഷ്യന്മാർ

ആദ്ധ്യാത്മികജ്ഞാനം സമ്പാദിക്കാനും, ജീവിത ക്ലേശങ്ങൾക്കു പരിഹാരം കാണാനും മററുമായി പലരും സ്വാമിതിരുവടികളെ സമീപിച്ചുകൊണ്ടിരുന്നു. അദ്ദേ ഹം അവർക്കെല്ലാം മനസ്സമാധാനം ഉണ്ടാക്കിക്കൊടു ത്തുകൊണ്ടുമിരുന്നു ഗൃഹസ്ഥാശ്രമികൾക്കു് ശരിയായ ജീവിതത്തിനുള്ള മാർഗ്ഗനിർദ്ദേശം നൽകിയിരുന്നു. ''ജീ വിതശുദ്ധിയാണു പ്രധാനം'' എന്നദ്ദേഹം ഉപദേശിച്ചു. അങ്ങനെ അവരെ മുക്തിമാർഗ്ഗത്തിലേയ്ക്കു നയിക്കാൻ സഹായിച്ചു. സന്യാസത്തിനർഹതയുള്ളവരെ ഒററനോട്ടം കൊണ്ടു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. അവർക്കു് സ ന്യാസജീവിതത്തിനുള്ള ഉപദേശം നൽകി അനുഗ്രഹിച്ചു. അങ്ങനെയുണ്ടായ ആദ്യത്തെ ശിഷ്യനാണു് നാരായണ ഗുരുസ്വാമികൾ.

ശ്രീനാരായണഗുരുസ്വാമികളുടെ ജന്മഗൃഹം ചെമ്പഴ ന്തിയിലാണു്. ചരിത്രപ്രസിദ്ധരായ എട്ടുവീട്ടിൽ പിള്ള മാരിൽ പ്രമുഖരാണു്, ചെമ്പഴന്തിപ്പിള്ളമാർ. അവരിൽ പ്രമുഖനും, വേദാന്തശാസ്ത്രപണ്ഡിതനുമായിരുന്ന ഒരാളി ന്റെ വീടിനടുത്താണു്, നാരായണഗുരുവിന്റെ വീട്ടു്. പ്രസ്തുത ചെമ്പഴന്തിപ്പിള്ളയുടെ ഒരു ജ്യേഷ്ഠസഹോദരനും, വിദ്വാനും കണ്ണങ്കര അധികാരി എന്നു പ്രസിദ്ധനുമായ

ആളിന്റെ വീട്ടിൽച്ചെന്നു്, നാരായണഗുരുവിന്റെ പിതാവായ മാടനാശാൻ, നാരായണഗുരു ജനിച്ചയുടനെ വിവരം അറിയിച്ചു. നാരായണഗുരു ജനിച്ചതു് 1031 ചിങ്ങത്തിലെ ചതയദിനത്തിലാണു്. അധികാരി ഉടനെ തന്നെ കുട്ടിയുടെ ജാതകം ഗണിച്ചുനോക്കിയിട്ടു് ''മാടാ, ഈ കുട്ടി നിനക്കുതകുകയില്ല; ഇവനൊരു മഹാസന്യാസിയായിട്ടു് ഇവിടംവിട്ടു പോകും'' എന്നു പറഞ്ഞു. അതിനു ശേഷം വിദ്യാരംഭത്തിനു പ്രായമായപ്പോൾ, നാണുവിനെ എഴുത്തിനിരുത്തിയതും അദ്ദേഹംതന്നെയാണു്.

പിൽക്കാലത്തു്, മുൻപറഞ്ഞ ചെമ്പഴന്തിപ്പിള്ളയുടെ മറെറാരു ജ്യേഷ്ഠസഹോദരനായ കൊടിപ്പുറമ്പിൽ നാരായണപിള്ള എന്ന ആളിനോടൊരുമിച്ചു് ചട്ടമ്പിസ്വാമിതിരുവടികൾ, വാമനപുരത്തേയ്ക്കു പോകുന്നവഴി, ചെമ്പഴന്തിയിൽ, അത്തിയൂർ ക്ഷേത്രത്തിലെത്തി കുറേ നേരം വിശ്രമിച്ചു. ഈ കാലത്തിനിടയിൽ നാണുഗുരു ആദ്ധ്യാത്മികമാർഗ്ഗത്തിൽ സ്വയം കടക്കാവുന്ന ചില പടികൾ കടന്നശേഷം, ഒരു ആദ്ധ്യാത്മികഗുരുവിനെ തേടുകയായിരുന്നു. അങ്ങനെയിരിക്കുമ്പോഴാണു്, സ്വാമികൾ അത്തിയൂർ ക്ഷേത്രത്തിലുണ്ടെന്നറിഞ്ഞതു്. ഉടനെ നാണുഗുരു അവിടെയെത്തി.

അക്കാലത്തു് ക്ഷേത്രത്തിനടുത്തെങ്ങും ചെല്ലാൻ, ഈഴവർ മുതലായ തീണ്ടൽജാതിക്കാരെന്നു കരുതിയിരുന്നവരെ അനുവദിച്ചിരുന്നില്ല. അതുകൊണ്ടു് അദ്ദേഹം ദൂരെ മാറിനിന്നതേയുള്ളൂ. ഈ വിവരം അറിഞ്ഞ പ്രസ്തുത നാരായണപിള്ള, ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ വിവരമറിയിച്ചു്, കൂട്ടിക്കൊണ്ടുപോയി, ഗുരുസ്വാമികളുടെ അടുക്കലെത്തിച്ചു പരിചയപ്പെടുത്തി. അങ്ങനെയാണു്,

രണ്ടുപേരും തമ്മിലുള്ള ആദ്യദർശനം നടന്നതു്. ഇതു് 1058-ൽ ആയിരുന്നു.

ഈ ദർശനം നടന്നമാത്രയിൽത്തന്നെ, ശ്രീനാരായണ ഗുരുവിനു്, താൻ ചിരകാലമായി ആഗ്രഹിച്ചിരുന്ന ഉദ്ദേശം സാധിക്കുമെന്നു തോന്നി. ക്രമേണ അവർ ഗുരുശിഷ്യന്മാരായി. കുറേക്കാലം ഒരുമിച്ചു താമസിക്കുകയും പലയിടങ്ങളിലും ഒരുമിച്ചു സഞ്ചരിക്കുകയും ചെയ്തു. ഇക്കാലത്തിനിടയിൽ, സ്വാമികൾ നാരായണഗുരുവിനു് പതിന്നാലക്ഷരമുള്ള ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിക്കുകയും ചെയ്തു. നാരായണഗുരു, അതു് സാധനചെയ്തു സിദ്ധിവരുത്തി. ക്രമേണ ഖേചരി മുതലായ യോഗമുദ്രകളും, യോഗാഭ്യാസവും സ്വാമികളിൽനിന്നുതന്നെ ലഭിച്ചു. ഒരുമിച്ചുള്ള താമസം പിന്നെയും തുടർന്നു.

ആ യാത്രയ്ക്കിടയിൽ, അരുവിപ്പുറത്തു് ഒരു സ്ഥാനം ഏകാന്തധ്യാനത്തിനു കണ്ടുവച്ചു. അവിടെവച്ചാണു് മന്ത്രസിദ്ധിവരുത്തിയതു്. ആ സ്ഥാനത്തു്, പിന്നീടു്, നാരായണഗുരു, ഒരു ശിവക്ഷേത്രം നിർമ്മിച്ചു് ശിവപ്രതിഷ്ഠ നടത്തി. വിവരം ചട്ടമ്പിസ്വാമിതിരുവടികളെ എഴുതി അറിയിക്കുകയും ചെയ്തു. പ്രതിഷ്ഠ, കാരണഗുരുവിനെ പരമശിവനായി സങ്കൽപ്പിച്ചു്, ജ്ഞാനോപദേശാർത്ഥം ചട്ടമ്പിസ്വാമിതിരുവടികൾ ഇരുന്നരുളിയ സ്ഥാനത്താണു്.

ഇതിനെപ്പററിയെല്ലാം പ്രസ്തുത ചെമ്പഴന്തിപ്പിള്ളയുടെ പുത്രൻ, ആയുർവേദധുരന്ധരനായിരുന്ന ഡാക്ടർ കെ.ജി. ഗോപാലപിള്ള പറയുന്നു: ''ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും, ശ്രീനാരായണഗുരുസ്വാമികളും, ഡാക്ടരുടെ പിതാവിൻെറ ഗൃഹത്തിൽ കൂടെക്കൂടെ പോകാറു

ണ്ടായിരുന്നു. അവർതമ്മിലുള്ള സമ്പർക്കം ആഹ്ളാദകര മായിരുന്നു. ഡാക്ടരുടെ അച്ഛനും, അച്ഛന്റെ കുടുംബ ത്തിൽപ്പെട്ട ജ്യേഷ്ഠസഹോദരന്മാർക്കും നാരായണഗു രുവിന്റെ ജനനംമുതൽക്കുള്ള കഥകൾ നല്ലപോലെ അ റിയാം. അതിനുശേഷമുള്ള കഥകൾ, ഡാക്ടർ താഴെക്കാ ണുംപ്രകാരം സംഗ്രഹിച്ചു കാണിക്കുന്നു:

''ശ്രീനാരായണഗുരു ചട്ടമ്പിസ്വാമികളോടൊരു മിച്ച് വാമനപുരത്തു താമസിച്ചതും, സ്വാമിപാദങ്ങളിൽ നിന്ന് യോഗമുറകൾ വഴിയേ അഭ്യസിച്ചതും, മൂർത്ത്യപാ സനയിൽ മനസ്സുറച്ച്, മറുകര താണ്ടുന്നതിന് ബാല സുബ്രഹ്മണ്യമന്ത്രം, സ്വാമിതിരുവടികൾ നാരായണ ഗുരുവിന് ഉപദേശിച്ചതും, ശ്രീനാരായണഗുരു അതു് സാധനചെയ്തതും, അതിനുശേഷം മഹാവാക്യസാരേ ണ സ്വാമിപാദങ്ങൾ ശ്രീനാരായണഗുരുവിന് ജ്ഞാനോ പദേശം ചെയ്തതും, അതിന്റെ മനനനിദിധ്യാസന ങ്ങൾ, നെയ്യാററിൻകര അരുവിപ്പുറത്തുവച്ച്, സ്വാമിപാ ദങ്ങൾതന്നെ ശ്രീനാരായണഗുരുവിനെക്കൊണ്ടു ചെയ്യി പ്പിച്ചതും, കാരണഗുരുവിനെ പരമശിവനായി സങ്ക ല്പിച്ച് ജ്ഞാനോപദേശാർത്ഥം ചട്ടമ്പിസ്വാമിതിരുവ ടികൾ ഇരുന്നരുളിയ ആസ്ഥാനത്തു്, ശ്രീനാരായണ ഗുരു ശിവപ്രതിഷ്ഠ നടത്തിയതും, ഈവക്കുള്ളവർക്കൊ ക്കെ നല്ലവണ്ണം അറിവുള്ള സംഗതികളാണ്. ഇതെല്ലാം 90–ാമാണ്ടിനുമുമ്പ് നടന്നിട്ടുള്ളതുമാണ്.''

ഗുരു–ശിഷ്യബന്ധത്തെപ്പററി ആധുനികന്മാരായ ചില ഗവേഷണവിദഗ്ദ്ധമ്മന്യന്മാർക്ക് അഭിപ്രായഭേദ മുണ്ടെന്നുള്ളതു് നിർഭാഗ്യകരമെന്നേ പറയാനുള്ളു. ഗുരു സ്വാമി ജീവിച്ചിരുന്ന കാലത്തായിരുന്നു അഭിപ്രായഭേദ

ങ്ങളുണ്ടായതെങ്കിൽ, അദ്ദേഹം അതു് മുളയിലേ നുള്ളിക്കളഞ്ഞേനെ. അവർതമ്മിലുള്ള ഗുരുശിഷ്യബന്ധം അത്രദൃഢതരമായിരുന്നല്ലൊ. ഇതു് ശ്രീനാരായണഗുരുദേവന്റെ വാക്കുകളിൽനിന്നുതന്നെ മനസ്സിലാക്കാം.

ഗുരുശിഷ്യന്മാരാണെന്നോ അല്ലെന്നോ വന്നാൽത്തന്നെ, ആർക്കും ഒരു ദോഷവും വരാനില്ല ശ്രീനാരായണഗുരുവിന്റെ ഗുരുവാണെന്നു വിശ്വസിച്ചാൽ അതു്, ഗുരുസ്വാമികൾക്കു് മേന്മയായിരിക്കുകയേ ഉള്ളൂ. അത്രയ്ക്കു് ''സർവ്വജ്ഞനായ ഋഷി''യായിരുന്നല്ലോ ചട്ടമ്പിസ്വാമിതിരുവടികൾ. രണ്ടുപേരും ബ്രഹ്മജ്ഞാനനിഷ്ഠന്മാരുമായിരുന്നു.

ഗുരു—ശിഷ്യബന്ധത്തെപ്പററി പറയാൻ, ഏററവും അർഹത, ഗുരുശിഷ്യന്മാർക്കുതന്നെയാണെന്നതു്, തർക്കമററ സംഗതിയാണു്. അന്നു്, അവരുമായി അടുത്ത സമ്പർക്കവും, ഗുരുശിഷ്യബന്ധവുമുണ്ടായിരുന്നവർക്കും, അതിനർഹതയുണ്ടു്. എങ്കിലും അവരുടെ അഭിപ്രായങ്ങളെപ്പററി, പക്ഷപാതപരമായി വല്ലതും കണ്ടേക്കാമെന്നു് ശങ്ക ജനിച്ചേക്കാനും ഇടയുണ്ടു്. ഗുരുശിഷ്യന്മാർ സന്ദർഭവശാൽ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ, സത്യസന്ധമായിരിക്കുമെന്നു് എല്ലാവർക്കുമറിയാം. അതിൽ ആർക്കും ശങ്കാലേശമുണ്ടാകുകയില്ല ആകയാൽ, ആ ദിവ്യ ഗുരു—ശിഷ്യന്മാരുടെ ചില അഭിപ്രായങ്ങളും, ശ്രീനാരായണഗുരുസ്വാമികളുടെ പ്രമുഖ ശിഷ്യന്മാരുടെ അഭിപ്രായങ്ങളും മാത്രമേ ഇവിടെ ചേർക്കുന്നുള്ളൂ.

ശ്രീനാരായണഗുരുസ്വാമികൾ രചിച്ച ''നവമഞ്ജരി'' എന്ന ഖണ്ഡകൃതിയിലെ അനുസ്മരണപദ്യം:

''ശിശ്ശുനാമഗുരോരാജ്ഞാം
കരോതി ശിരസാ വഹൻ
നവമഞ്ജരികാം ശ്ലദ്ധീ–
കർത്തുമർഹന്തി കോവിദാഃ'' ഇതിലെ

''ശിശ്ശുനാമ''ഗുരു, ചട്ടമ്പിസ്വാമികൾതന്നെയാണ ല്ലോ. ശിശ്ശുശബ്ദത്തിന് കുഞ്ഞ്, കുഞ്ഞൻ എന്നത്ഥം.

ചട്ടമ്പിസ്വാമികളുടെ സമാധിയെപ്പററി അറിഞ്ഞ ദിവസം, ശ്രീനാരായണഗുരുസ്വാമികളുടെ നിർദ്ദേശപ്രകാരം, മഠത്തിൽവച്ച് നിരാഹാരവ്രതവും, വിശേഷാൽ പൂജകളും, പ്രാത്ഥനകളും നടത്തി. സ്വാമി പറഞ്ഞുകൊടുത്ത്, സുഗുണാനന്ദഗിരി എഴുതിയ, അനുഷ്ടപ്പ് വൃത്തത്തിലുള്ള രണ്ട ചരമപദ്യങ്ങളുണ്ട്:

''സർവ്വജ്ഞഋഷിരുൽക്രാന്തഃ
സദ്ഗുരുശ്ശുകവത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധി: 1
ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വംവപു: സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിത:'' 2

എത്ര ഉൽക്കൃഷ്ടമായ നിലയിലാണ് നാരായണ ഗുരുസ്വാമികൾ തൻെറ ഗുരുവിനെ കണ്ടിരുന്നതെന്ന മനസ്സിലാക്കാൻ ആർക്കും വിഷമമില്ല. ആ പദ്യത്തിൽ, സർവ്വജ്ഞത്വം, ഋഷിത്വം, സദ്ഗുരുത്വം, പരിപൂർണ്ണ കലാനിധിത്വം, മഹാപ്രഭുത്വം ഇങ്ങനെ അഞ്ചു വിശേഷണങ്ങൾ ചേർത്തിരിക്കുന്നു. അതെല്ലാം ഏററവും ഉൽ ക്കൃഷ്ടവുമാണ്. ഇതിൽക്കൂടുതലായി എങ്ങനെയാണ് ഒരാൾ തൻെറ ഗുരുവിനെ ബഹുമാനിക്കുക.

ഇതിലെ ''സൽഗുരു'.' ശബ്ദത്തെപ്പററി അഭിപ്രാ യവ്യത്യാസങ്ങരം കേട്ടിട്ടുണ്ട്. അതു് അറിവിൻെറ കുറവു കൊണ്ടല്ലാതെ മറെറാന്നുമല്ല. ശങ്കരാചാര്യസ്വാമികളും ''സദ്ഗുരു'' ശബ്ദം പ്രയോഗിച്ചിട്ടുണ്ട്. സദ്ഗുരു എന്നാൽ ബ്രഹ്മവിദ്യ ഉപദേശിച്ച ഗുരുവെന്നും, സദ് രൂപത്തിലുള്ള ഗുരുവെന്നുമാണർത്ഥം. ''മദ്ഗുരു'' എന്നു പ്രയോഗിച്ചില്ലല്ലോ എന്നും പറഞ്ഞുകേട്ടിട്ടുണ്ട്. ഗുരു വിനെക്കാരം താണനിലയിലുള്ള ആരം ''മദ്ഗുരു'' എന്നു പ്രയോഗിച്ചാൽ, ഗുരുവിനു മഹത്വമോ വിപരീ താർത്ഥമോ ഏതാണുണ്ടാകുക? ആ ശബ്ദത്തിൽ സങ്കു ചിതാർത്ഥമേ അടങ്ങിയിട്ടുള്ളു. സദ്ഗുരുശബ്ദം, ശ്രീ നാരായണഗുരുസ്വാമികളാണ് പ്രയോഗിച്ചിരിക്കുന്ന തെന്നതും ആലോചിക്കേണ്ടതാണ്.

ഒരു സംഭാഷണമദ്ധ്യേ ''ചട്ടമ്പിസ്വാമികരം നാരാ യണഗുരുസ്വാമികളുടെ ഗുരുവല്ല'' എന്നു് പത്രവാർത്ത യുണ്ടായിരുന്നതായി, കൊട്ടാരം കാര്യക്കാരായിരുന്ന ശ്രീ ശങ്കരൻതമ്പി, ചട്ടമ്പിസ്വാമിതിരുവടികളോടു പറ ഞ്ഞു. ഉടനെ, ''നാണു അതു പറയുകയില്ല, തീക്കട്ടയിൽ ഉറുമ്പരിക്കുമോ?'' എന്നു് സ്വാമികരം തിരിച്ചുചോദിച്ചു. ഈ കാര്യം പിന്നീടു് സംഭാഷണമദ്ധ്യേ, ഡാക്ടർ ശ്രീ കെ. ജി. ഗോപാലപിള്ള, ശ്രീനാരായണഗുരുസ്വാ മികളോടു പറഞ്ഞപ്പോരം ''അച്ഛൻ അച്ഛനല്ലെന്നു് ആ രെങ്കിലും പറയുമോ'' എന്നു് ഗുരുസ്വാമികളും ചോ ദിച്ചു.

മേൽപ്പറഞ്ഞ സംഭാഷണത്തിനുശേഷം, ഡാക്ടരും ശ്രീനാരായണഗുരുസ്വാമികളുംകൂടി, തൈക്കാട്ടു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികരം വിശ്രമിക്കുന്നിടത്തു ചെന്നു

ഗുരുസ്വാമികൾ വരാന്തയിൽ നിന്നു. ഡാക്ടർ പോയി. ഗുരുസ്വാമി വന്നിരിക്കുന്ന വിവരം ചട്ടമ്പിസ്വാമികളെ അറിയിച്ചു. ഉടനെ സ്വാമിതിരുവടികൾ ''നാണുവോ? എവിടെ എവിടെ'', എന്നു പറഞ്ഞുകൊണ്ടു വരാന്തയിലേക്കു വന്നു. തിരുവടികളെ കണ്ട മാത്രയിൽ ഗുരുസ്വാമികൾ, സാഷ്ടാംഗനമസ്കാരം ചെയ്തു് തല സ്വാമികളുടെ പാദങ്ങളിൽ മുട്ടിച്ചു. ''ഛരീ ഛരീ അയ്യോ അവിടെയൊക്കെപ്പൊടിയല്ല്യോ'' എന്നരുളിച്ചെയ്തു് തൃക്കൈ രണ്ടും ഗുരുസ്വാമികളുടെ തലയിൽ വച്ചു് എന്തോ മന്ത്രിക്കുകയും ചെയ്തു.

നാരായണഗുരുസ്വാമികളുടെ ശിഷ്യൻ ശ്രീ നടരാജഗുരു പറയുന്നു. ''നവോത്ഥാനത്തിന്റെ നാന്ദി'' എന്ന ലേഖനത്തിൽ നവോത്ഥാനത്തിന്റെ നേതാക്കളിലൊരാളായിരുന്ന കുഞ്ഞൻപിള്ള ചട്ടമ്പി, ഗുരുനാരായണന്റെ അന്തർലീനസാദ്ധ്യതകളെ കാലേക്കൂട്ടിക്കാണുകയും, ബുദ്ധിപൂർവ്വവും, പരിപക്വവുമായ മാർഗ്ഗനിർദ്ദേശംകൊണ്ടു്, ലജ്ജാലുവും, യുവാവും ശാലീനനുമായിരുന്ന അന്നത്തെ ''നാണു''വിനെ സ്വയം ആവിഷ്കരിക്കാൻ ബോധപൂർവ്വം സഹായിക്കുകയും ചെയ്തു.

ശ്രീ. കെ. ബാലരാമപ്പണിക്കരുടെ ലേഖനത്തിൽ നിന്നു് 1092–ാമാണ്ടു് ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ പ്രസിദ്ധീകരിച്ച ദേവാർച്ചനാപദ്ധതിക്കു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ഒരു ഉപോദ്ഘാതം എഴുതിയിട്ടുണ്ടു്. അതിൽ ''യോഗജ്ഞാനപാരംഗതന്മാർ, യോഗജ്ഞാനപ്രമേയങ്ങളെ സംപ്രദായരീത്യാ ഗ്രഹിക്കുകയും, പരിശീലിക്കുകയും ചെയ്തു് ആരൂഢപദത്തിലെത്തുന്നതിനു്, അനേകസംവത്സരക്കാലം എന്നോടുകൂടി

വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു'' എന്നു പ്രസ്താവിച്ചിരിക്കുന്നു. അതുപോലെ 1088—ൽ സ്വാമിതിരുവടികൾ എഴുതിയ ഒരെഴുത്തിൽ ''ഞാനും മുമ്പ് യോഗജ്ഞാനവിഷയത്തിൽ എന്റെ ശിഷ്യനായിരുന്ന നാണുഗുരുസ്വാമിയും'' എന്നു പ്രസ്താവിച്ചിട്ടുണ്ട്

കൂടാതെ ശ്രീനാരായണ ഗുരുവും ഗുരുവാക്കി മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം'' എന്നു് കൂലൂർ എസ്. പത്മനാഭപ്പണിക്കരുടെ പദ്യഭാഗം വ്യക്തമാക്കിയിട്ടുണ്ട്.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെപ്പററി ശ്രീനാരായണഗുരുസ്വാമി പറയുന്ന ''വ്യാസനും ശങ്കരനും കൂടിച്ചേർന്നാൽ നമ്മുടെ സ്വാമിയായി—മൂലവും ഭാഷ്യവുംകൂടിച്ചേർന്നതാണല്ലോ'' സ്വാമികൾക്കറിയാൻ പാടില്ലാത്തതായി ഒന്നുമില്ലായിരുന്നല്ലോ. അവിടുന്നെല്ലാമറിഞ്ഞിരുന്നല്ലോ. ഇതിങ്ങനെ നിൽക്കട്ടെ.

## വടക്കൻദിക്കിൽ സഞ്ചാരം

പിന്നീട് സ്വാമിതിരുവടികൾ വടക്കൻ പ്രദേശങ്ങളിൽ സഞ്ചാരമാരംഭിച്ചു. ആ കൂട്ടത്തിൽ ഏററുമാനൂർ വരികയും, പലരുമായി പരിചയത്തിലാകുകയും ചെയ്തു. നാരായണഗുരുസ്വാമികളുമൊരുമിച്ച് പാലായിലും വന്നിരുന്നു.

ഏററുമാനൂർ ഉൽസവകാലമായിരുന്നു അതു്. അക്കാലത്തു് ക്ഷേത്രപരിസരത്തുവച്ചു്, ക്രിസ്ത്യൻ മിഷനറിമാർ, മതപ്രസംഗം നടത്തുന്നതു് അദ്ദേഹം കാണാനിടയായി. അവരുടെ പ്രസംഗം ഹിന്ദുമതത്തെ ദുഷിച്ചും

ക്രിസ്തുമതമേ രക്ഷാമാർഗ്ഗമായുള്ളു എന്നു കാണിച്ചുംകൊണ്ടുള്ളതായിരുന്നു. അതു് സ്വാമികൾക്കു സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ''ക്രിസ്തുമതച്ഛേദനം'' എന്നൊരു പുസ്തകമെഴുതി. കാളിയാങ്കൻ എന്ന ആളിനെക്കൊണ്ടു പ്രസംഗിപ്പിച്ചു. അദ്ദേഹം നല്ല പ്രാസംഗികനായിരുന്നു. അദ്ദേഹത്തിൻെറ കൂടെ മററു പലരും ഉണ്ടായിരുന്നു ആ പ്രഭാഷണം കേട്ടു്, പാതിരിമാർ പ്രഭാഷണം നിറുത്തി പോയി.

സ്വാമികൾ ക്രിസ്തുമതവിരോധിയായിരുന്നില്ല. എല്ലാ മതങ്ങളെയും ഒരുപോലെ കണ്ടിരുന്ന ശ്രീരാമകൃഷ്ണദേവനെപ്പോലെ. അതിനാൽ സ്വാമികൾ ക്രിസ്തുമതസാരം എന്നൊരു പുസ്തകവുമെഴുതി പ്രസിദ്ധീകരിച്ചു.

## പുതിയ ശിഷ്യന്മാർ

സ്വാമികൾ മൂവാററുപുഴെ താമസിക്കുമ്പോൾ അദ്ദേഹത്തിനു്, ഒരു നൂതനശിഷ്യനെ കിട്ടി. അഗാധ പണ്ഡിതനും യോഗശാസ്ത്രപടുവുമായിരുന്ന ശ്രീ. നീലകണ്ഠതീർത്ഥപാദരായിരുന്നു അതു്. സ്വാമികളെ കാണാനിടയാകുകയും, സ്വാമിതിരുവടികളിൽനിന്നു് ഉപദേശം ലഭിക്കുകയും ചെയ്തതോടെ അദ്ദേഹം സന്യാസത്തിൻെറ പരമകോടിയിലെത്തി. തീർത്ഥപാദസ്വാമികളുടെ ജന്മഗൃഹം മൂവാററുപുഴയിൽ വാളാനിക്കാട്ടു് എന്ന പ്രസിദ്ധകുടുംബമാണു്. പിന്നെയങ്ങോട്ടു് സ്വാമികളും, തീർത്ഥപാദരും ഗുരുശിഷ്യബന്ധത്തിലും നിത്യസമ്പർക്കത്തിലുമായിത്തീർന്നു.

സ്വാമികൾ വടക്കൻ തിരുവിതാംകൂറിൽ വൈക്കം ആലുവ, കൊച്ചി, വടക്കൻപറവൂർ മുതലായ പല

സ്ഥലങ്ങളിലും താമസിച്ചിട്ടുണ്ടു്. അവിടങ്ങളിൽ നിന്നെല്ലാം ഒട്ടുവളരെ ഗൃഹസ്ഥശിഷ്യന്മാർ സ്വാമികൾക്കുണ്ടായി. അക്കൂട്ടത്തിൽ എടുത്തുപറയത്തക്ക രണ്ടു നാമങ്ങളാണു് സാഹിത്യകുശലൻ, ശ്രീ. റ്റി. കെ. കൃഷ്ണമേനോൻെറയും അദ്ദേഹത്തിൻെറ ഭാര്യ, സാഹിത്യസഖി ശ്രീ. ടി. സി. കല്യാണിയമ്മയുടെയും പേരുകൾ. പ്രശസ്തസാഹിത്യകാരരുമായിരുന്നല്ലോ രണ്ടുപേരും.

പൊതുവേ ഗൃഹസ്ഥശിഷ്യർക്കു നൽകിയ ഉപദേശങ്ങൾ, വേദാന്തതത്വങ്ങളെയും, ജീവിതധർമ്മങ്ങളെയും പററിയുള്ളതും, ആർക്കും മനസ്സിലാകത്തക്കനിലയിലുള്ളതുമായിരുന്നു. ശ്രീമതി കല്യാണിയമ്മയ്ക്കു്, ലളിതാസഹസ്രനാമം ചൊല്ലേണ്ട വിധവും ഉപദേശിച്ചുകൊടുത്തു. വീണയുടെ സഹായത്തോടെ ചൊല്ലിക്കേൾപ്പിക്കയും ചെയ്തു. തേച്ചുമിനുക്കിയ ഒരു നല്ല നിലവിളക്കു കൊളുത്തിവച്ചു്, അതിൻെറ ചുവട്ടിൽ കുറെ തുളസീദളം ഈശ്വരധ്യാനത്തോടെ അർപ്പിച്ചു്, ചമ്രംപടിഞ്ഞിരുന്നു്, മേൽപ്പറഞ്ഞവിധം ചൊല്ലണമെന്നായിരുന്നു നിർദ്ദേശം. ഇതനുസരിച്ചു്, എല്ലാ സ്ത്രീകൾക്കും ചെയ്യാവുന്നതും അതു് വളരെ ഐശ്വര്യപ്രദവുമാണു്. ഭക്തിസംവർദ്ധകവുമാണു്.

ജീവകാരുണ്യം, മത്സ്യമാംസവർജ്ജനം, ഈശ്വരഭക്തി, സദാചാരം, ജീവിതശുദ്ധി എന്നിവയെപ്പററി ഓരോ ഗൃഹത്തിലുംവച്ചു് ഉപദേശങ്ങൾ നൽകിയിരുന്നു. സ്നേഹം, ജീവകാരുണ്യം ഇവ അദ്ദേഹത്തിൻെറ ജീവിതസന്ദേശങ്ങളായിരുന്നു. ഇതു് സ്വന്തം ജീവിതംകൊണ്ടു് കാണിച്ചുകൊടുക്കുകയും ചെയ്തു.

സമുദായത്തിനും സാഹിത്യത്തിനുംവേണ്ടി അദ്ദേഹം വളരെ സേവനങ്ങൾ ചെയ്തിട്ടുണ്ടു്. സാമൂഹ്യപ്രവർ

ത്തനങ്ങൾക്കൊന്നും പോയിട്ടില്ലെങ്കിലും, സമുദായപ്രവത്തകർക്ക വേണ്ട ഉപദേശങ്ങളും, മാർഗ്ഗനിർദ്ദേശങ്ങളുംകൊണ്ടു് പ്രചോദനം നൽകിയിരുന്നു. സമുദായോത്തേജകൻ ശ്രീ. സി. കൃഷ്ണപിള്ള, ശ്രീ. മന്നത്തു പത്മനാഭപിള്ള മുതലായവർ, അദ്ദേഹത്തിൻെറ പ്രബോധനങ്ങൾകൊണ്ടു് ഉത്തേജനം സിദ്ധിച്ചു്, സമുദായപ്രവത്തനങ്ങളിൽ വിജയം വരിച്ചവരാണു്.

ബ്രാഹ്മണരുടെ ആധിപത്യംകൊണ്ടു സമുദായത്തിനുണ്ടായ അടിമത്തവും, തദ്വാരാ ഉണ്ടായ അധഃപതനവുംമൂലമുള്ള ദോഷങ്ങൾ സ്വാമികൾ ജനങ്ങളെ മനസ്സിലാക്കി. ബ്രാഹ്മണമേധാവിത്വത്തെ ശക്തിയായി എതിർക്കുകയും ചെയ്തിരുന്നു. അന്നത്തെ സ്ഥിതിവിശേഷംവച്ചു നോക്കുമ്പോൾ, ഇതു് എത്ര സാഹസികവും, ധീരവുമായ ഒരു മുന്നേററമായിരുന്നെന്നു് ചിന്താശീലന്മാർക്ക മനസ്സിലാക്കാൻ കഴിയും. സ്വാമികൾ എഴുതിയ പ്രാചീനമലയാളം ഒന്നാംഭാഗത്തിൽ, ഇതു സവിസ്തരം സോദാഹരണം പ്രസ്താവിച്ചിട്ടുണ്ടു്. കേരളത്തിലെ നായന്മാരുടെ ഇടയിലെ ജാതിവ്യത്യാസങ്ങൾക്കും, ഉച്ചനീചത്വങ്ങൾക്കും കാരണഭൂതമായ ബ്രാഹ്മണമേധാവിത്വം തുടച്ചുനീക്കി ഒരു നവീനഹിന്ദുസമുദായംതന്നെ കെട്ടിപ്പടുക്കുക എന്നുള്ളതായിരുന്നു സ്വാമികളുടെ ലക്ഷ്യം. അതിനദ്ദേഹം തയ്യാറായി മുന്നോട്ടിറങ്ങി. അദ്ദേഹത്തിനുമുമ്പ് ആരും ഇങ്ങനെയൊന്നിനു് ശ്രമിച്ചിരുന്നില്ല.

എങ്ങനെ ഈ ഉച്ചനീചത്വങ്ങളുണ്ടായി? മുമ്പുള്ള സ്ഥിതി എന്തായിരുന്നു? ഭഗവാൻ കൃഷ്ണൻെറ ചാതുർവ്വർണ്യംമൂലമാണോ? അല്ലേ അല്ല. സ്വാമികൾ നൽകുന്ന

പ്രകാശത്തിൻെറ സഹായത്താൽ, നമുക്കൽപ്പമൊന്നു ചിന്തിച്ചുനോക്കാം. കാരണം, ഇന്നത്തെ നായന്മാർ അവശ്യം അറിയേണ്ട ഒരു കാര്യമാണതു് എന്നുള്ളതുതന്നെ.

ഭഗവാൻ സൃഷ്ടിച്ച ചാതുർവർണ്യം, ദ്വാപരയുഗത്തിലായിരുന്നല്ലൊ. കൃതയുഗത്തിൽ ജനങ്ങളെല്ലാം കൃതകൃത്യരായിരുന്നു. ത്രേതായുഗത്തിൽ അതിനു കുറെ മാററം വന്നു. ആ മാററം തുടർന്നുപോന്നു. ദ്വാപരത്തിൽ അതു വീണ്ടും വർദ്ധിച്ചു അപ്പോഴാണു ചാതുർവർണ്യം സൃഷ്ടിച്ചിട്ടു ഭഗവാൻ അരുളിച്ചെയ്തു.

''ചാതുർവർണ്യം മയാ സൃഷ്ടം—ഗുണകർമ്മവിഭാഗശഃ'' എന്നു്. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നു നാലു വർണ്ണമായിരുന്നു. അന്നത്തെ ബ്രാഹ്മണരിൽത്തന്നെയാണീവിഭാഗം. അതിനാൽ ബ്രാഹ്മണരിലെ ഏററവും അധഃപതിച്ച ബ്രാഹ്മണർ തന്നെയാണാ 'ശൂദ്രർ' എന്നു വ്യക്തം. അല്ലാതെ നമ്മുടെ നാട്ടിലുണ്ടായിരുന്ന ശൂദ്രരല്ല. അവർ വേറെതന്നെയാണു്. പിന്നെ കേരളത്തിൽ ശൂദ്രർ എന്നൊരു വിഭാഗം, എങ്ങനെയുണ്ടായി? പറയാം. കേരളത്തിലെ നായന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു വിഷയമാണിതു്.

ശ്രീ പരശുരാമൻ കേരളത്തിൽ വന്നപ്പോൾ—(വന്നിട്ടില്ലെന്നാണു് ചട്ടമ്പിസ്വാമിതിരുവടികളുടെ ഗവേഷണഫലം)—അഥവാ കേരളം സൃഷ്ടിച്ചപ്പോൾ, കേരളം വാണിരുന്നതു് ''നാകന്മാർ'' എന്നൊരു 'ധീര' വർഗ്ഗമായിരുന്നു എന്നു്, പ്രാചീനമലയാളം എന്ന ചരിത്രഗ്രന്ഥത്തിൽ പറയുന്നു. (അവരെപ്പററി പിന്നീടു പറയും) അവരെ 'നാഗന്മാരെന്നു്' വിളിച്ചിരുന്നു. നാഗാരാധന സർപ്പാരാധന— [നാഗങ്ങളല്ല സർപ്പങ്ങൾ

എന്നുകൂടി എടുത്തുപറയേണ്ടതുണ്ട്. നാഗങ്ങൾ വിഷമി ല്ലാത്തവ (അനന്തൻ ഉൾപ്പെടെ) സർപ്പങ്ങൾ വിഷമുള്ള വ (വാസുകിയുൾപ്പെടെ) ] യുള്ളവർ എന്നർത്ഥം. നാഗാ ലാൻഡ് എന്നൊരു പ്രദേശം, ഭാരതത്തിൻെറ വടക്കുകി ഴക്കുഭാഗത്തുണ്ടല്ലോ. ആ പേരു വന്നതു് നാഗന്മാർ അധി വസിക്കുന്നതുകൊണ്ടാണു്. അവിടുന്നു വന്നവരാണു് ഇവിടത്തെ നാഗന്മാരെന്നും പക്ഷമുണ്ടു്. ''നക'' ''നഗ'' ശബ്ദങ്ങൾക്കു് പർവ്വതം എന്നാണർത്ഥം. അതിനാൽ ഈ രണ്ടുകൂട്ടരും പർവ്വതവാസികളാണെന്നു സിദ്ധിക്കുന്നു. പരശുരാമൻ കേരളം സൃഷ്ടിക്കുന്നതുവരെ, അഥവാ സമുദ്രം മാറി അവിടം കരയായിത്തീരുന്നതുവരെ, കേര ളീയർ, അതിനു കിഴക്കുള്ള മലപ്രദേശങ്ങളിലായിരുന്നു താമസിച്ചിരുന്നതു്. ഇതു് ചരിത്രകഥയാകയാൽ ഇവി ടെ കൂടുതൽ വിസ്തരിക്കുന്നില്ല.

ശൂദ്രരെപ്പററിയാണല്ലോ നാം പറഞ്ഞുവന്നതു്. ശ്രീ പരശുരാമൻ കേരളത്തിൽ വന്നപ്പോൾ ഇവിടം വാ ണിരുന്നതു് നാകന്മാരാണെന്നു പറഞ്ഞതു് ഓർക്കുമല്ലോ. പരശുരാമൻ കേരളം സൃഷ്ടിച്ചതിനുശേഷം, ഇവിടെ പാർക്കാൻ ബ്രാഹ്മണരെ കൊണ്ടുവന്നു. അവർ, വീര, ശൂര, കേസരികളായിരുന്ന നാകന്മാരെ ഭയന്നു് തിരിയെ പ്പോയി. രണ്ടാമതും ബ്രാഹ്മണരെ കൊണ്ടുവന്നു പാർ പ്പിച്ചു. അവരും തിരിച്ചുപോയി. മൂന്നാമതു കൊണ്ടുവന്ന വർ തിരിച്ചുപോകാതിരിക്കാൻ 'മുൻകുടുമ' മുതലായ ചില ആചാരഭേദങ്ങൾ ഏർപ്പെടുത്തി. അങ്ങനെ അവർ പോകാതെ ഇവിടെ പററിനിന്നു.

ഒരു കാര്യംകൂടി ഇവിടെ പറയേണ്ടതുണ്ടു് അതു്

ശ്രീ. പി. ദാമോദരൻപിള്ള എന്ന ഒരു ചരിത്രപണ്ഡിത ൻെറ അഭിപ്രായമാണ്. ''നാകത്താന്മാർ, നാഗന്മാർ, നാഗപന്മാർ എന്നെല്ലാമുള്ള പദങ്ങൾ നായർവർഗ്ഗത്തെ സൂചിപ്പിക്കുന്നു'' എന്ന്. ഇതിലെ നാകത്താന്മാരും നാഗപന്മാരും, മുൻപറഞ്ഞ നാകന്മാരും, നാഗന്മാരുംതന്നെ. നായകന്മാർ എന്ന പദമാണ് നമുക്ക ശ്രദ്ധിക്കാനുള്ളത്. ഈ ''നായകന്മാരാ''ണോ ''നായന്മാ''രായത്? അങ്ങനെയാണെങ്കിൽ ''ക'' എവിടെപ്പോയി. ''ന''യാണ് ലോപിച്ചതെങ്കിൽ നാകന്മാരാകും. ''ക'' പോയി നായന്മാരായതാണെങ്കിൽ അതു വലിയ കഷ്ടംതന്നെ. സിംഹത്തെ കൊടുത്തു പട്ടിയെ മേടിച്ചതുപോലെ. കാരണം നായ് + അർ—നായർ. അങ്ങനെ നമുക്ക കിട്ടിയതു ''നായ'' എന്ന ശബ്ദമാണോ? അങ്ങനെയാണോ നാകന്മാർ നായന്മാരായത്? അങ്ങനെ വരാൻ സാദ്ധ്യത വിരളമാണ്. വിശ്വസിക്കാനും പ്രയാസം. പിന്നെയെങ്ങനെ നായന്മാരുണ്ടായി? അതു് പഴയ ശൂദ്രശബ്ദംപോലെ തന്നെ ഉണ്ടായതാണെന്നേ വിചാരിക്കാൻ തരമുള്ളു.

നാകന്മാരെപ്പററി പ്രാചീനമലയാളത്തിൽ പറയുന്നു: (അദ്ധ്യായം 6. പേജ് 92) ''നാകന്മാർ ഏററവും ശരീരബലമുള്ളവരും, ദുർജ്ജനങ്ങളെ ഉപേക്ഷിക്കുന്നവരും, ശത്രുക്കൾക്ക് അതിഭയങ്കരന്മാരും, വിദ്യാഭ്യാസം, വാൾ പ്രയോഗം, കല്ലേറഭ്യാസം, ഉണ്ടതട്ടുക, അമ്പുതട്ടുക, കുതിര വെട്ടുക, ആനയോട്ടുക, വിശേഷമായ ചാട്ടം, മറിച്ചിൽ, മർമ്മവിദ്യ മുതലായവയിൽ മഹാസമർത്ഥന്മാരും, എന്തൊക്കെയായാലും അസത്യം പറയാത്തവരും, ദാനശൗണ്ഡന്മാരും, ഈശ്വരാരാധനയും മഹത്തുക്കളെക്കുറിച്ചു താൽപ്പര്യവും, ഭക്തിയും, കൈങ്കര്യവും ഉള്ളവരും

അതിധർമ്മിഷ്ഠന്മാരും, മദ്യപാനം. മൽസ്യഭക്ഷണം, മാംസഭക്ഷണം ഇവയൊന്നുമില്ലാത്തവരും, പരസ്ത്രീഗമനത്തിലുള്ള വാഞ്ഛ ചിന്തയിൽപ്പോലും അങ്കുരിക്കാതെ സൂക്ഷിച്ചുകൊള്ളുന്നവരും, രാജയോഗികൾ മുതലായ യോഗീശ്വരന്മാർ, ബ്രഹ്മസാക്ഷാൽക്കാരം അടഞ്ഞ ജ്ഞാനികൾ മുതലായ സമുദായാംഗങ്ങളോടുകൂടിയവരും, ആവക സംഗതികളെക്കുറിച്ച് സാധാരണ നല്ലപോലെ അറിവും വിശ്വാസവും ഉള്ളവരുമായിരുന്നു.''

ഈ സമുദായം എങ്ങനെ അധഃപ്പതിച്ചു? (പ്രാചീന മലയാളം പേജ് 111) ''ശൂദ്രശബ്ദാരോപണം അവർക്ക് വലുതായ നാശത്തെ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇതുകാരണം ജനസമൂഹത്തിനു അതിമൂഢത, ധനനാശം, അലസത, ദാരിദ്ര്യം, മിത്രദ്രോഹം കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ, ദുരാചാരം, ഭൃത്യവൃത്തി, ധർമ്മഭ്രംശം, കർമ്മലോപം, അനാസ്തിക്യം ഇവ വർദ്ധിച്ച്, നിലനിന്നു, ആകപ്പാടെ ഇവർ ദുരിതരൂപികളായി, പരജനപരിഹാസത്തിനും ഇഹലോകപരലോകങ്ങളിൽ നരകാനുഭൂതിക്കും പാത്രീഭവിച്ചുകൊണ്ടിരിക്കുന്നു. ഈ ആപത്തിൽനിന്നും രക്ഷപ്പെടണമെങ്കിൽ ഒന്നാമതായിട്ട് സകല ദോഷങ്ങൾക്കും ബീജമായ ഈ ദുർവ്യവസ്ഥിതിയിൽനിന്നും ഒഴിയണം. അപ്രകാരം ഒഴിയണമെങ്കിൽ ജനസമൂഹത്തിൽ വളരെക്കാലമായി വേരുറച്ചുകിടക്കുന്ന തെററിദ്ധാരണകൾ നിശ്ശേഷം നശിക്കണം.'' ഇത്യാദി ആദ്യം പറഞ്ഞ ആ ഔന്നത്യത്തിൽ നിന്നും, രണ്ടാമതു പറഞ്ഞ അഗാധഗർത്തത്തിലേയ്ക്കു എങ്ങനെ പതിച്ചു? എത്രകാലംകൊണ്ടു? അതിനു കാരണമാരു? എന്തു?

## നൂതന ചാതുർവർണ്യം

ശ്രീ പരശുരാമൻ കൊണ്ടുവന്നു പാർപ്പിച്ച ബ്രാഹ്മണർക്കു്, സർവ്വാദരണീയമായ ഒരു വലിയ ഗുണമുണ്ടായിരുന്നു. ചാതുർവർണ്യമനുസരിച്ചു് ബ്രാഹ്മണരുടെ വൃത്തി, വിദ്യ കൈകാര്യംചെയ്യുകയാണു്. വേദാദ്ധ്യയനം, വേദങ്ങൾ പഠിപ്പിക്കുക, യാഗാദികർമ്മങ്ങൾ നടത്തുക, ദാനം വാങ്ങുക മുതലായവ അതിൽനിന്നു് ആത്മീയശക്തിയുണ്ടാകുന്നു. നാകന്മാർക്കു പ്രധാനം കായികബലം, ക്ഷത്രിയധർമ്മം, രാജ്യം ഭരിക്കുക, യുദ്ധംചെയ്യുക മുതലായവ. അങ്ങനെ ആത്മശക്തി അഥവാ ബ്രാഹ്മണശക്തി ശരീരശക്തി അഥവാ ക്ഷത്രിയശക്തിയെ കീഴ്പ്പെടുത്തി അഥവാ കീഴ്പ്പെട്ടു വസിഷ്ഠമഹർഷിയുടെ ബ്രഹ്മശക്തി വിശ്വാമിത്രന്റെ ക്ഷത്രശക്തിയെ കീഴ്പ്പെടുത്തിയതുപോലെ.

അങ്ങനെ നാകന്മാരുടെ ജോലി കാലാന്തരത്തിൽ ബ്രാഹ്മണരെ രക്ഷിക്കുക, രാജ്യഭരണം നടത്തുക, കൃഷിവാണിജ്യാദികൾ നടത്തുക, ഈ മൂന്നു കൂട്ടരേയും ശുശ്രൂഷിക്കുക എന്നിവയായിത്തീർന്നു.

ബ്രാഹ്മണർ ഇവിടെ വന്ന ചാതുർവർണ്യത്തിലെ ബ്രാഹ്മണർതന്നെ. ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ ഇവർ ഇവിടത്തെ നാകന്മാരും. അങ്ങനെ കേരളത്തിലും ഒരു ചാതുർവർണ്യവ്യവസ്ഥ ക്രമേണ ആവിർഭവിച്ചു എന്നു വിചാരിക്കണം. ബ്രാഹ്മണർ ഒഴിച്ചുള്ള മൂന്നു കൂട്ടരും ബ്രാഹ്മണർക്കു വിധേയരായി എന്നും കരുതണം. അതോടുകൂടി ബ്രാഹ്മണർ മററു മൂന്നുകൂട്ടരുടേയും മേൽ ആധിപത്യം സ്ഥാപിച്ചു. ക്രമേണ ബ്രാ

ഹ്മണമേധാവിത്വമുണ്ടായി. ഇതു് എത്രയോ കാലം കൊണ്ടുള്ള ഒരു പ്രവാഹമായിരുന്നു. ഇതിനിടയ്ക്കു് മററു പലതും കേരളത്തിൽ നടന്നതായി കേരളചരിത്രത്തിൽ നിന്നു മനസ്സിലാക്കാം. കേരളചരിത്രംതന്നെ കേരളത്തിൻെറ ശരിയായ ചരിത്രമല്ലെന്നാണല്ലോ പണ്ഡിതമതം. അതുകിടക്കട്ടെ.

നാകന്മാർ അഥവാ നാകന്മാരിലെ ഉയർന്നനിലവാരക്കാർക്കു് ബ്രാഹ്മണരിൽനിന്നു് പല മാന്യതകളും ലഭിച്ചു. അഥവാ വകവച്ചുകൊടുത്തു. അങ്ങനെ ചെയ്യേണ്ടതു് ബ്രാഹ്മണരുടെ കാര്യസാദ്ധ്യത്തിനു് ആവശ്യവുമായിരുന്നു നായർസമുദായത്തിൽത്തന്നെ ഇല്ലം, കാരിയം, കരുവേലം മുതലായ വിഭാഗങ്ങളുണ്ടായി. അവരിൽ ഓരോ കൂട്ടരും തങ്ങൾക്കാണു പ്രാധാന്യമെന്നു് ഭാവിച്ചു. ആഴ്വാഞ്ചേരിൽ പര്യപ്പെട്ടവർക്കു് മേന്മ, എല്ലാവരും വകവച്ചുകൊടുത്തിരുന്നല്ലോ. ഇന്നഇല്ലത്തു പര്യപ്പെട്ടവരെന്നു വന്നാൽ അതൊരു മേന്മതന്നെയായിരുന്നു. പര്യപ്പെടുന്നതൊരു പോരായ്മയാണെന്നു കരുതുന്നവരും ഉണ്ടായിരുന്നു. കാരിയത്തുനായന്മാർ അക്കൂട്ടത്തിലാണു്. അവർ അതിനാൽ കൂടുതൽ സ്വതന്ത്രരാകയാൽ കൂടുതൽ മേന്മ ഭാവിച്ചു. പര്യപ്പെടുന്നതു് ഒരടിമത്തംപോലെയും കരുതി.

താഴ്ന്നനിലയിലുള്ള ദാസ്യവൃത്തിക്കാരുടെ ഇടയിലാകട്ടെ, ചക്കാല, അണ്ടി, തൊണ്ടി, വാലാച്ചി, കോലാച്ചി, പെരിയാൽ, ആററുവഴി, തോട്ടുവഴി, ഇടച്ചേരി, മണിഗ്രാമം ഇങ്ങനെ അനവധി വിഭാഗങ്ങളുണ്ടായി. ദാസ്യവൃത്തിമൂലം നായന്മാർ—നാകന്മാരെന്നുതന്നെ

യാകട്ടെ—എത്രമാത്രം അധ:പതിതരായി, അവഹേളനാ പാത്രങ്ങളായി എന്നതിനു കണക്കില്ല.

മുൻപറഞ്ഞവിധം അധ:പതിച്ച നാകന്മാരാണ് കേരളത്തിലെ ശൂദ്രർ. അല്ലാതെ ബ്രാഹ്മണരിലെ അധപ്പതിച്ച ബ്രാഹ്മണർ—ചാതുർവർണ്യത്തിലെ ശൂദ്രരല്ല. അവർ അധപ്പതിച്ച ബ്രാഹ്മണർ തന്നെ. 1100-ലെ നായർബില്ല പാസാകുന്നതിനുമുമ്പുള്ള രജിസ്റ്റർ രേഖകളിലെല്ലാം ശൂദ്രശബ്ദം കാണാം. പ്രസ്തുത ബിൽ പാസായതോടെ ശൂദ്രശബ്ദം അപ്രത്യക്ഷമായി. ആ സ്ഥാനത്ത് ''നായർ'' ശബ്ദം സ്ഥാനംപിടിച്ചു. അത് അഭിമാനപൂർവ്വം, നിധിപോലെ തലയിലേററി വയ്ക്കുകയും ചെയ്തു. ഈ നായർശബ്ദവും ശൂദ്രശബ്ദം പോലെ നായരുടെ തലയിൽ വച്ചുകെട്ടിയതാണ്. അഥവാ താനേ എടുത്തു തലയിലേററിയതാണ്. അതുവരെ 'പിള്ള' മാരായിരുന്നവരെല്ലാം 'നായർ' മാരായി.

ഈ 'നായ' ശബ്ദം എവിടുന്നു വന്നു? 'നാക'ശബ്ദത്തിൽനിന്നുണ്ടായതല്ല. ശൂദ്രശബ്ദത്തിൽനിന്നുമല്ല. നാഗന്മാർ നായന്മാരായതുമല്ല. ഈ 'നായ'ശബ്ദം ചേർന്ന് 'നായർ' ശബ്ദവും നാകന്മാരുടെ പരമ്പരയ്ക്കു ചേർന്നതല്ല. ആകയാൽ നാം എത്ര അധ:പതിച്ചെങ്കിലും, നായന്മാർക്കു പകരമായി പൂർവ്വികരുടെ 'നാകന്മാർ' എന്ന പേരുതന്നെ സ്വീകരിക്കുകയാണു വേണ്ടത്. (നായർനേതാക്കന്മാരും, ഭാഷാപണ്ഡിതന്മാരും, ചരിത്രഗവേഷകന്മാരും ചിന്തിക്കട്ടെ.)

വടക്കൻ നായന്മാർക്കും, നാകന്മാരുടെ ശാരീരികാഭ്യാസപാടവമുണ്ടായിരുന്നല്ലോ. അത് പഴയ നാകൻമാർ

വഴി ലഭിച്ചതല്ലേ? അഥവാ അവരുടെ പാരമ്പര്യം നിലനിർത്തിപ്പോന്നതല്ലേ? പിൽക്കാലത്തെ പടനായന്മാരും, ചാവേർപ്പടകളും എല്ലാം സ്വാമിതിരുവടികളുടെ, ധീരമായ ഉദ്ബോധനങ്ങൾ കേട്ട്, മുകളിൽപ്പറഞ്ഞ അധപ്പതിച്ച കൂട്ടർ സട കുടഞ്ഞെഴുന്നേററ്, ഞങ്ങൾ നായർസമുദായത്തിൽപ്പെട്ടവരാണെന്നും, ആത്മാഭിമാനത്തിൽ കുറഞ്ഞവരല്ലെന്നും ഉച്ചൈസ്തരം ഉദ്ഘോഷിച്ചു. മഹാത്മജിയുടെ സ്വാതന്ത്ര്യാഹ്വാനം കേട്ട ഭാരതീയ ജനതയെപ്പോലെയോ, മന്നത്തുപത്മനാഭൻെറ ആഹ്വാനം കേട്ട കേരളീയജനതയെപ്പോലെയോ, അതിലധികമോ പ്രബുദ്ധരായി. സർവ്വശ്രീ സമുദായോത്തേജകൻ, ശ്രീ. കൃഷ്ണപിള്ള അവർകൾക്കും, മന്നത്തുപത്മനാഭൻ അവർകൾക്കും സ്വാമികളുടെ ആഹ്വാനമാണത്രേ സാമുദായികപ്രവർത്തനങ്ങൾക്ക് പ്രചോദനം നൽകിയതു്. എങ്കിലും ഇന്നും നായർസമുദായം ഒരുതരം നിദ്രയിലല്ലെ?

മാമൂൽപ്രിയരും യാഥാസ്ഥിതികരുമായ ശൂദ്രർ അഥവാ നായർ, വിശേഷിച്ചും പ്രഭുക്കളായ നായന്മാർ, കയ്മൾ, കർത്താ മുതലായ സ്ഥാനമാനികളായവർ, മുകളിൽപ്പറഞ്ഞ പ്രബുദ്ധത അംഗീകരിച്ചില്ല. അവർ പഴയ അടിമത്തമനോഭാവംതന്നെ പുലർത്തിപ്പോന്നു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ആചാരപദ്ധതികളും, ദേവാർച്ചാപദ്ധതികളും സ്വീകരിച്ചില്ല. സ്വീകരിക്കുന്നതു പാപമാണെന്നുതന്നെ കരുതിപ്പോന്നു. തന്മൂലം അവയ്ക്കു് സാർവ്വത്രികതയും ഉണ്ടായില്ല. പിണ്ഡമടിയന്തിരം 15, 16, 17 എന്ന പഴയരീതി മാററി 10, 11, 12 എന്ന പുതിയരീതി പൊതുവേ സ്വീകരിച്ചുപോരുന്നുണ്ടെങ്കിലും,

യാഥാസ്ഥിതികർ ഇപ്പോഴും പഴയരീതിതന്നെ സ്വീകരിച്ചുപോരുന്നു. പൊതുവേ പറഞ്ഞാൽ, കമ്മങ്ങൾക്ക് മാരാൻ, ഇളയത്ത് എന്നിവരെത്തന്നെ അധികംപേരും സ്വീകരിച്ചുപോരുന്നു. എൻ. എസ്. എസ്. പോലെയുള്ള സംഘടനകൾ മുൻകൈയെടുക്കുകയും, പുരോഹിതവൃത്തിക്ക് നായന്മാരെത്തന്നെ പരിശീലിപ്പിച്ചെടുക്കാൻ ശ്രമിക്കയും, ചെയ്തിരുന്നുവെങ്കിൽ, അതിന് സാർവ്വത്രികത ഉണ്ടായേനേ എന്നു വിചാരിക്കണം. അവരും അതിനു തയ്യാറില്ലല്ലോ. നായന്മാർക്ക്, ഇളയതുവർഗ്ഗം പൗരോഹിത്യത്തിനുണ്ടായിരുന്നതും സാർവ്വത്രികതയ്ക്കു് തടസ്സമായിത്തീർന്നു.

എന്നാൽ നാരായണഗുരുസ്വാമികൾവഴി, ഈഴവർ അതംഗീകരിക്കയും, സാർവ്വത്രികമാക്കുകയും ചെയ്തു. അതിനാവശ്യമുള്ളവരെ പരിശീലിപ്പിച്ചെടുക്കുകയും ചെയ്തു. ഈഴവർക്കും, അതിനുമുമ്പ്, പൗരോഹിത്യത്തിന് ശരിയായ ഏർപ്പാടുകൾ ഇല്ലാതിരുന്നതും, അവക്ക് ആ കാര്യത്തിന് പ്രേരകമായി ഭവിച്ചു. ക്ഷേത്രപൂജകൾ ഉൾപ്പെടെ എല്ലാക്കാര്യങ്ങളും 'ശാന്തികൾ' എന്നു വിളിച്ചുവരുന്ന പുരോഹിതന്മാർ നടത്തുന്നു.

സ്വാമികൾ ബ്രാഹ്മണമേധാവിത്വത്തെ എതിർത്തപ്പോൾ, അതിനെതിരെ ബ്രാഹ്മണരുടെ പ്രേരണയാൽ "ദ്വിജരാജൻ", "പരശുരാമൻ", "ഭാഗ്യോദയം", "ജന്മി" മുതലായ ചില പേരുകളിൽ ചില പത്രങ്ങൾ രംഗത്തു വന്നു. പക്ഷേ സ്വാമികളുടെ വാദമുഖങ്ങളെ ഖണ്ഡിക്കാൻ അവയ്ക്കു കഴിഞ്ഞില്ല.

സകലകലാവല്ലഭനായിരുന്ന സ്വാമികൾ. സ്വാമികളുടെ കലാപാടവം ആരെയും അത്ഭുതപ്പെടുത്താൻ പോ

ന്നവയായിരുന്നു. സംഗീതോപകരണങ്ങളുടെ ഉപയോഗത്തിലും, സ്വാമികൾ ആരെയും അതിശയിപ്പിച്ചിരുന്നു. ഈശ്വരസാക്ഷാൽക്കാരം സിദ്ധിച്ചവർക്ക്, എന്താണ സാദ്ധ്യമായിട്ടുള്ളതു്? അവർ സർവ്വജ്ഞന്മാരല്ലേ? കൈയിൽക്കിടന്ന ഒരിരുമ്പുമോതിരം മതിയായിരുന്നു താളം ഒന്നാന്തരമാക്കാൻ. ഉപകരണങ്ങൾ എത്ര മോശമായാലും ഒന്നാന്തരമായി പ്രയോഗിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ചെണ്ട, തിമില, നാദസ്വരം ഇവയുടെ പ്രയോഗത്തിൽ കാണുന്ന പോരായ്മകൾ, അദ്ദേഹം തിരുത്തിയിരുന്നു വടക്കൻപ്രദേശങ്ങളിൽ സഞ്ചരിക്കുമ്പോൾ ഒരിക്കൽ, ഒരമ്പലത്തിൽ ഉത്സവബലി തൂകുന്നിടത്തു്, തിമിലയുടെ പ്രയോഗം ശരിയല്ലെന്നു തോന്നിയ ഉടൻ, കുളത്തിൽപ്പോയി കുളിച്ചുവന്നു്, തിമിലക്കാരനോടു് തിമില വാങ്ങിച്ചു കൊട്ടാൻ തുടങ്ങി. കൊട്ടിന്റെ വൈദഗ്ദ്ധ്യം മനസ്സിലായ സമർത്ഥനായ തന്ത്രി, തിരിഞ്ഞു നോക്കിയശേഷം കൊട്ടിനനുസരിച്ചു തൂകാനും തുടങ്ങി. ഒടുക്കം സമയം കടന്നുപോകുന്നു എന്നു കണ്ടിട്ടു് അധികൃതർ വിവരം സ്വാമിയെ അറിയിച്ചു് കൊട്ടു് നിറുത്തിച്ചുവത്രെ.

സ്വാമികൾ ധാരാളം എഴുതിയിട്ടുണ്ടെങ്കിലും, അതെല്ലാം, അദ്ദേഹം താമസിച്ചിരുന്ന വീടുകളിൽ ഇട്ടിട്ടു പോകുകയാണു ചെയ്തിരുന്നതു് ചിലപ്പോൾ കൈയിൽ കിട്ടുന്ന തുണ്ടുകടലാസിലോ, കുട്ടികളുടെ നോട്ടുബുക്കിലോ, ഒക്കെ എഴുതിയിടും. തന്മൂലം അതിലധികവും നഷ്ടപ്പെട്ടു ഗ്രന്ഥമാക്കി പ്രസിദ്ധീകരിക്കണമെന്നുള്ള വിചാരമൊന്നും, ഉണ്ടായിരുന്നതായി തോന്നുന്നില്ല മഹാത്മാക്കൾ ചെയ്യുന്നതൊന്നും അവക്കുവേണ്ടിയല്ലല്ലോ.

## സ്വാമിയുടെ കൃതികൾ

പ്രാചീനമലയാളം മൂന്നുഭാഗം (ഒന്നേ പ്രസിദ്ധീകരിച്ചിട്ടുള്ളു), വേദാധികാരനിരൂപണം, സർവ്വമതസാമരസ്യം, ക്രിസ്തുമതനിരൂപണം, ശ്രീചക്രപൂജാകൽപ്പം, അദ്വൈതചിന്താപദ്ധതി, ജീവകാരുണ്യനിരൂപണം മുതലായവയാണ്.

## വിവേകാനന്ദസ്വാമികൾ

സ്വാമികൾ എറണാകുളത്തു താമസിക്കുമ്പോഴാണ്, വിവേകാനന്ദസ്വാമികൾ ഭാരതപര്യടനത്തിനിടയിൽ, എറണാകുളത്തു വന്നത്. സ്വാമികൾ ജലമാർഗ്ഗം വന്നിറങ്ങിയപ്പോൾ, അദ്ദേഹത്തെ മനസ്സിലാക്കാൻ, ഭാഷയറിയാവുന്നവരാരും അവിടെ ഉണ്ടായിരുന്നില്ലത്രെ. ഒരപൂർവ്വ മനുഷ്യൻ വന്നിരിക്കുന്നതായി, ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അറിഞ്ഞ് അവിടെച്ചെന്നു. പ്രഥമദൃഷ്ടിയിൽത്തന്നെ രണ്ടുപേർക്കും രണ്ടുപേരെപ്പററിയും മതിപ്പുണ്ടായി. സംസ്കൃതത്തിൽ സ്വാമികൾ സംഭാഷണം തുടങ്ങി. വിവേകാനന്ദസ്വാമികളും സംസ്കൃതത്തിൽ ത്തന്നെ സംസാരിച്ചു. ഉടനെ രണ്ടുപേരുംകൂടി വിജനമായ ഒരു സ്ഥലത്തു പോയിരുന്നു സംസാരിച്ചു. ചിന്മുദ്രയുടെ സാരം ഗ്രഹിക്കാനായിരുന്നു, സ്വാമികളെപ്പററി കേട്ടറിഞ്ഞ്, വിവേകാനന്ദസ്വാമികൾ വന്നതുതന്നെ. സ്വാമികൾ ചിന്മുദ്ര കാണിച്ചു. ''അതു'' എനിക്കുമറിയാം. അതു് യോഗാഭ്യാസകാര്യത്തിൽ എങ്ങനെ പ്രവർത്തിക്കുന്നു എന്നാണറിയേണ്ടതു്''' എന്നു പറഞ്ഞു. അങ്ങനെ പിടിക്കുമ്പോൾ ഒരു പ്രത്യേകനാഡിയെ അതു ചലിപ്പിക്കുന്നു എന്നും, അതുമൂലം ചില അനുഭവങ്ങൾ ഉണ്ടാകുന്നു എന്നുമുള്ള അർത്ഥത്തിൽ സ്വാമിതിരുവടികൾ

അരുളിച്ചെയ്തു. അങ്ങനെ വിവേകാനന്ദസ്വാമികളുടെ ജിജ്ഞാസയ്ക്കു ശമനമുണ്ടായി. പിന്നീട് വേദാന്തസംബന്ധമായി പലതുംകൂടി സ്വാമികളിൽനിന്നും ഗ്രഹിച്ച വിവേകാനന്ദസ്വാമികൾക്ക് സ്വാമികളെപ്പററി അപരിമേയമായ മതിപ്പുണ്ടായി. ബങ്കാളിൽ ചെന്ന് സ്വാമികളുടെ അപൂർവമഹിമയെപ്പററി അദ്ദേഹം ധരിപ്പിച്ചു. പലരും അതിനുശേഷം കേരളത്തിൽ വന്ന് സ്വാമികളെ കാണുകയുമുണ്ടായി.

## പുതിയ ശിഷ്യന്മാർ

വടക്കൻദിക്കിൽ സഞ്ചരിക്കുന്നകാലത്തു്, മൂവാററുപുഴവച്ച്, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളെ കണ്ട കാര്യവുംമററും മുമ്പു പറഞ്ഞിട്ടുണ്ട്. രണ്ടാമത്തെ ശിഷ്യൻ വടക്കൻപറവൂർ സ്വദേശിയായ, ശ്രീതീർത്ഥപാദപരമഹംസസ്വാമികളാണ്. രണ്ടു ശിഷ്യന്മാരും എല്ലാംകൊണ്ടും മഹാന്മാരായിരുന്നു. വേദാന്തത്തിലും, കാവ്യശാസ്ത്രാദികളിലും നീലകണ്ഠതീർത്ഥപാദസ്വാമികളെ ജയിക്കാൻതക്ക പണ്ഡിതന്മാർ, കേരളത്തിലെന്നല്ല, ഭാരതത്തിൽപ്പോലും ഇല്ലായിരുന്നു എന്നു പറയപ്പെടുന്നു. രണ്ടുപേരും സ്വാമികളുടെ ധർമ്മങ്ങൾ പ്രചരിപ്പിക്കാൻ അശ്രാന്തപരിശ്രമങ്ങൾ ചെയ്തിരുന്നു.

നായന്മാരുടെയിടയിൽ, മുറയും, രീതിയും ഉണ്ടാക്കാൻ, നീലകണ്ഠതീർത്ഥപാദസ്വാമികൾ പല പദ്ധതികളും ആവിഷ്കരിച്ചു. ആചാരപദ്ധതി, ദേവാർച്ചാപദ്ധതി എന്നീ ഗ്രന്ഥങ്ങൾ, സമുദായത്തിനു് ആചാരക്രമങ്ങൾക്കുവേണ്ടി, ഗുരുവിന്റെ ഉപദേശവും നിർദ്ദേശവും അനുസരിച്ച്, നിർമ്മിച്ചവയാണ്. ഗുരുനിർദ്ദേശ

മനുസരിച്ച്, ''തീൎത്ഥപാദസമ്പ്രദായം'' എന്നൊരാത്മീയപദ്ധതി, തീർത്ഥപാദപരമഹംസസ്വാമികൾ ആരംഭിച്ചു.

## ഷഷ്ട്യബ്ദപൂർത്തി

1089-ൽ സ്വാമിതിരുവടികളുടെ ഷഷ്ടിപൂൎത്തി ആർഭാടപൂർവംതന്നെ ആഘോഷിച്ചു. എഴുമററൂരിൽ, ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി ''ഭട്ടാരകാശ്രമം'' എന്ന പേരിൽ ഒരാശ്രമം സ്ഥാപിക്കുകയുംചെയ്തു. ഇതു് തീൎത്ഥപാദപരമഹംസസ്വാമികളുടെ അശ്രാന്തപരിശ്രമഫലമായി, മഹത്തായ ഒരു സ്ഥാപനമായിത്തീർന്നു. ഗുരുദേവനെക്കൊണ്ടുതന്നെ അതിൻെറ ഉദ്ഘാടനവും നടത്തിച്ചു. എങ്കിലും സ്വാമികൾ ഇതിലൊക്കെ ഒരു നിസ്സംഗൻതന്നെയായിരുന്നു.

തിരുവല്ലാ താലൂക്കിൽ, കിഴക്കുഭാഗത്താണ് എഴുമററൂർ എന്ന സ്ഥലം. ആശ്രമം സ്ഥാപിക്കാനുള്ള രണ്ടേക്കറിൽപ്പരം സ്ഥലം, തീൎത്ഥപാദപരമഹംസസ്വാമികളുടെ ശ്രമഫലമായി. വടക്കെക്കോയിക്കലെ രണ്ടു തമ്പുരാക്കന്മാർ—ഗോദവർമ്മതമ്പുരാനും, രാമവർമ്മതമ്പുരാനും—വിട്ടുകൊടുത്തു. അവിടെ രണ്ടു കെട്ടിടങ്ങളും ഉണ്ടായിരുന്നു തമ്പുരാക്കന്മാർ പൊതുഗുണത്തിനുവേണ്ടി പ്രവൎത്തിക്കാൻ തല്പരരും, പൊതുസ്ഥാപനങ്ങൾ ഉണ്ടാക്കി നടത്തിവന്നവരുമാണ്. ഉദാരമതികളായ അവർ സ്വാമികളുടെ ഷഷ്ടിപൂർത്തി മംഗളകരമായി ആർഭാടപൂൎവ്വം നടത്താൻ തല്പരരുമായിരുന്നു.

1096-ൽ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ അകാലത്തിൽ സമാധിയായി. ആ സംഭവമറിഞ്ഞ്

സ്വാമിതിരുവടികൾ അവിടെയെത്തി. സ്വാമികളുടെ സമാധി, ചട്ടമ്പിസ്വാമിതിരുവടികളെ വളരെ ദുഃഖിപ്പിച്ചുവത്രെ. ഇതിനെപ്പററി സ്വാമികൾ തീർത്ഥപാദ പരമഹംസസ്വാമികൾക്കയച്ച എഴുത്തിൽനിന്നു്: ''ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കവെ ഞാനും അഞ്ചു മണിസമയത്തു വന്നെത്തി. അളവററതായ സന്തോഷത്തെ അനുഭവിച്ചിതാ...

അവസാനദേഹം അവസാനിച്ചതാണല്ലോ ഇതു്. അതു് ഒരു ജീവനു് ഒരുപ്രാവശ്യമല്ലാതെ പിന്നെ ഒരിക്കൽക്കൂടി ഇല്ലാത്തതായ, നിത്യാനന്ദാവസ്ഥയാകയാൽ, ഇവിടെയുള്ള സുകൃതികളായ ഓമനസഹോദരങ്ങളുടെ ഭാഗ്യത്തെക്കുറിച്ചും, സന്തോഷിക്കുന്നു. ഇതിനായിട്ടുതന്നെയാണു് ഞാനിവിടെ താമസിച്ചുപോന്നതും '' 'നിർദ്ദിഷ്ടമായ ഒരു കർമ്മം നിർവ്വഹിച്ചിട്ടു്, ഒരു ജീവൻ അതിൻെറ വഴിക്കു പോയി' എന്നേ അദ്ദേഹം കരുതിയുള്ളു.

സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തിക്കുശേഷവും അദ്ദേഹം വേദാന്തതത്വങ്ങൾ സാധാരണക്കാർക്കു മനസ്സിലാക്കിക്കൊടുത്തുകൊണ്ടിരുന്നു. സ്വാമികളെപ്പോലെ ശിഷ്യവാൽസല്യമുള്ള ഗുരുക്കന്മാരും, അതുപോലെതന്നെ ഗുരുഭക്തിയുള്ള ശിഷ്യന്മാരും അപൂർവ്വമായേ കാണുകയുള്ളു

## ഒരു നൂതനശിഷ്യൻ

1098—ാമാണ്ടോടുകൂടിയാണു്, കൊല്ലം, പന്മന, കമ്പളത്തു് ശ്രീ. ശങ്കുപ്പിള്ള എന്ന ആളുമായി സ്വാമികൾ പരിചയപ്പെടാനിടയായതു്. സ്വാമികളുടെ ബഹുമുഖമായ മഹത്വം സ്വാമികളോടടുക്കാൻ ശ്രീ ശങ്കുപ്പിള്ളയ്ക്കു

പ്രേരകമായി ഭവിച്ചു. അതുപോലെതന്നെ ശങ്കുപ്പിള്ള യിൽ തെളിഞ്ഞുകണ്ട ഊർജ്ജസ്വലതയും, തൻേറടവും മററു സാമർത്ഥ്യങ്ങളും സ്വാമികൾക്ക ശങ്കുപ്പിള്ളയോട്ട വാൽസല്യം തോന്നാനും കാരണമായി. അവർ അടുത്തു കഴിഞ്ഞപ്പോൾ, അതൊരു അസാധാരണ അടുപ്പംതന്നെ ആയിത്തീരുകയും ചെയ്തു. ശങ്കുപ്പിള്ളയ്ക്ക് മുപ്പതുവയ സ്സിൽത്താഴെയേ പ്രായമുണ്ടായിരുന്നുള്ളു. ശങ്കുപ്പിള്ള സ്വാമികളുടെ ഒരു ഗൃഹസ്ഥശിഷ്യൻ എന്ന നിലയിലാ യിരുന്നു. ''അവിടത്തോട്ട് ആത്മീയമായി ഞാനൊന്നും ചോദിച്ചിട്ടില്ല. എനിക്കൊന്നും ഉപദേശിച്ചുതന്നിട്ടുമി ല്ല'' എന്നാണ് ശ്രീ ശങ്കുപ്പിള്ള പറഞ്ഞിട്ടുള്ളതു്. എങ്കി ലും ഒരാത്മീയശിഷ്യനെപ്പോലെതന്നെ, ശങ്കുപ്പിള്ള സ്വാമികളെ ശുശ്രൂഷിച്ചുപോന്നു. സ്വാമികൾക്കും, അപൂ ർവ്വമായ സ്നേഹവാൽസല്യങ്ങൾ ശിഷ്യനോട്ടുണ്ടായി രുന്നു.

സ്വാമികൾ ശങ്കുപ്പിള്ളയോട്ടകൂടി പന്മനയിൽ താ മസിക്കുമ്പോൾ, അദ്ദേഹത്തിൻെറ അന്ത്യകാലം അടുത്തു എന്നു് അദ്ദേഹത്തിനു തോന്നിയിരുന്നു സംഭാഷണത്തി നിടയിൽ ചിലപ്പോൾ അക്കാര്യം സൂചിപ്പിക്കുകയും ചെയ്തിരുന്നു.

അവിടെ അടുത്തൊരു കാവുണ്ടായിരുന്നു. ഒരുദിവ സം രാവിലെ, ശ്രീ. ശങ്കുപ്പിള്ളയേയും കൂട്ടി ആ കാവു കാണാൻ പോയി. അവിടെല്ലാം നടന്നുകണ്ടു. ''ഇവിടം ഒരു നല്ല കാവാണു്, ഒരു സമാധിസ്ഥാനത്തിനു പററിയ താണു്'' എന്നു് അരുളിച്ചെയ്തു.

അതിനുശേഷം ഒരുദിവസം തിരുവനന്തപുരത്തിനു പോകാൻ സ്വാമികൾ തയ്യാറായി. ''കുറെദിവസങ്ങൾ കൂടി കഴിഞ്ഞിട്ടു പോയാൽപ്പോരയോ?'' എന്നു ചോദി

ച്ചതിന മറുപടിയായി ''കിഴവൻ ചാകാൻ ഇങ്ങു വരും കാരണവരേ, എല്ലാവരോടും യാത്രചോദിച്ചു വരട്ടെ'' എന്ന പറഞ്ഞിട്ടു പോയി. ശ്രീ ശങ്കുപ്പിള്ളയെ സ്വാമികൾ ''കാരണവരേ'' എന്നാണ് സാധാരണ വിളിച്ചിരുന്നതു്. ഗൃഹസ്ഥശിഷ്യന്മാരെയെല്ലാം അങ്ങനെയാണത്രെ വിളിച്ചിരുന്നതു്.

തിരുവനന്തപുരത്തു ചെന്നശേഷം, സ്വാമികൾക്ക് ക്ഷീണം വർദ്ധിച്ചുകൊണ്ടിരുന്നു. ശ്രേഷ്ഠന്മാരായ ശിഷ്യന്മാർ പലരും ശ്രദ്ധയോടുകൂടി ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ശിഷ്യന്മാരിൽ വൈദ്യന്മാരും ഉണ്ടായിരുന്നു. അസുഖം അതിസാരമായിരുന്നു. ആരും അങ്ങനെ കഷ്ടപ്പെട്ടു ശുശ്രൂഷിക്കേണ്ടതില്ലെന്നും, അതുകൊണ്ടു പ്രയോജനമില്ലെന്നും, ആർക്കും അന്ത്യമുണ്ടെന്നും, അതു തടക്കാൻ ആർക്കും കഴിയുകയില്ലെന്നും മററുമായിരുന്നു സ്വാമിയുടെ നിലപാടു്. സർവ്വശ്രീ ഡോക്ടർ കെ. ജി. ഗോപാലപിള്ള, ആറന്മുള നാരായണപിള്ളവൈദ്യൻ എന്നിവരോടു് ആ വിവരം തുറന്നുപറയുകയും ചെയ്തിരുന്നു. ശിഷ്യന്മാരുടെ സംതൃപ്തിക്കവേണ്ടി ഒന്നിനും തടസ്സംപറഞ്ഞതുമില്ല എന്നേയുള്ളു.

അങ്ങനെ കുറെക്കഴിഞ്ഞപ്പോൾ രോഗത്തിനു കുറവു കണ്ടു. നടക്കാൻ വിഷമമില്ലാത്ത നില വന്നു. അപ്പോൾ പന്മനയ്ക്ക പോകാൻ നിശ്ചയിച്ചു്, കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കെഴുതി. അദ്ദേഹം പരിവാരസമേതം, അതിവേഗം പാഞ്ഞെത്തി എന്നുതന്നെ പറയാം. സ്വാമികൾ ഉടനെ യാത്രയായി. അനേകംപേർ അദ്ദേഹത്തെ അനുഗമിച്ചു. എല്ലാവരോടും യാത്രപറഞ്ഞു തിരിച്ചു. യാത്രാമദ്ധ്യേ

പ്രാക്കുളത്തു്, തോട്ടവയലിൽ എന്ന ഗൃഹത്തിൽ താമസിച്ചു. ശിഷ്യന്മാർ പലരും അവരുടെ വീടുകളിലേയ്ക്കു താമസത്തിനു ക്ഷണിച്ചു. എങ്കിലും പന്മനയ്ക്കു പോകാനായിരുന്നല്ലോ സ്വാമികളുടെ താല്പര്യം. സ്വാമികൾ തോട്ടവയൽ ബംഗ്ളാവിൽ താമസിക്കുന്ന വിവരമറിഞ്ഞു്, ശ്രീനാരായണഗുരുസ്വാമികൾ, ശിഷ്യസമേതം അവിടെ വന്നു് സ്വാമികളെ സന്ദർശിച്ചു. അതു് അവസാനക്കാഴ്ചയെന്നു് ഇരുക്കൂട്ടർക്കും അറിയാവുന്നവിധത്തിലായിരുന്നു അവരുടെ പരസ്പരോപചാരങ്ങൾ. അതു് കണ്ടുനിന്നവരുടെ ഹൃദയങ്ങളെ സ്പർശിച്ചു. അവിടെ വച്ചു്, ശ്രീനാരായണഗുരുസ്വാമികളും, തീർത്ഥപാദപരമഹംസസ്വാമികളും, പ്രാക്കുളം പരമേശ്വരൻപിള്ളയും, സ്വാമിതിരുവടികളുംചേർന്നു് ഒന്നുരണ്ടു ഫോട്ടോ എടുത്തു.

അവിടെനിന്നു് പന്മനയ്ക്കു് വള്ളത്തിൽ യാത്രയായി. തങ്ങളുടെകൂടെ താമസിക്കണമെന്നുള്ള ശിഷ്യൻമാരുടെ നിർബ്ബന്ധത്തിനു മറുപടിയായി ''23–ാം തീയതിയോടുകൂടിത്തന്നെ തെക്കോട്ടു വരാം'' എന്നിങ്ങനെയായിരുന്നു സ്വാമികളുടെ മറുപടി.

പന്മനയെത്തി സി. പി. സ്മാരക വായനശാലയിൽ വിശ്രമിച്ചു. അവിടെ എത്തിയശേഷം രോഗം മൂർച്ഛിച്ചു. ശുശ്രൂഷിക്കുന്നവരുടെ കൂട്ടത്തിൽ പല നിലകളിലുമുള്ള പല വലിയ ആളുകളുമുണ്ടായിരുന്നു. അവരെല്ലാം ഞാൻ മുമ്പെ, ഞാൻ മുമ്പെ എന്ന മട്ടിൽ ശുശ്രൂഷയ്ക്കു തയ്യാറായിരുന്നു. ഈ സ്ഥിതിയിലും, സംഗീതവും, ശാസ്ത്രനിരൂപണവും, കവിത പറഞ്ഞുകൊടുത്തെഴുതിക്കലും എല്ലാമുണ്ടു്. സംഗീതോപകരണങ്ങൾ കൂടെത്തന്നെയുണ്ടു്. മാക്രി, എലി മുതലായ ചെറുജന്തുക്കളും, ശുശ്രൂഷിക്കാനോ എന്തിനെന്നറിഞ്ഞില്ല എത്തിയിട്ടുണ്ടു്.

മേടം 22–ാം തീയതി സ്വാമിതിരുവടികൾ, ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയെ വിളിച്ച്, അവിടെത്തന്നെ ഉണ്ടായിരിക്കണമെന്നരുളിച്ചെയ്തു. 1099 മേടം 23-ാം തീയതി വൈകിട്ട്, സ്വാമികൾ എഴുന്നേററിരിക്കാൻ താല്പര്യപ്പെട്ടു. വത്സലശിഷ്യനായ പത്മനാഭപ്പണിക്കരുടെ സഹായത്തോടുകൂടി, അവിടുന്ന് കട്ടിലിൽ എഴുന്നേററിരുന്ന് സാവധാനത്തിൽ പത്മാസനത്തിൽ ഉപവിഷ്ടനായി. ക്രമേണ ധ്യാനിഷ്ഠനായി. ആ ഇരുപ്പിൽ അവിടുന്നു ഭൗതികദേഹം ഉപേക്ഷിച്ച് പരമപദം പ്രാപിച്ചു. അദ്ദേഹത്തിൻെറ മുൻനിർദ്ദേശമനുസരിച്ച് പന്മനക്കാവിൽ വിധിപ്രകാരം സമാധിയിരുത്തി. സ്വാമികളുടെ വിയോഗവാർത്ത, കേരളമാകെ മാറെറാലിക്കൊണ്ടു. കേരളീയർക്ക് സ്വാമികൾ എല്ലാമെല്ലാമായിരുന്നു. സ്വാമികളുടെ സമാധികൊണ്ട് ഒരത്ഭുതജ്യോതിസ്സിൻെറ തിരോധാനമാണ് അനുഭവപ്പെട്ടതത്രെ.

സമാധിസ്ഥാനത്ത് പിന്നീട് ഒരു ക്ഷേത്രം പണിയിച്ച് ശിവലിംഗം പ്രതിഷ്ഠിച്ചു.

അങ്ങനെ ആ ദിവ്യജ്യോതിസ്സ് ഉത്തരായണകാലത്ത് ശുക്ലമാർഗ്ഗത്തിലൂടെ പരമപദം—മുക്തി—പ്രാപിച്ചു

## ദിവ്യഗാത്രം

''നീണ്ടിടയ്ക്കിടെ വെള്ളിനൂൽപോലെയുള്ള രോമം
കൊണ്ടു ഭാസുരശ്മശ്രുവാർന്ന മോഹനഗാത്രം
ജാനുക്കളോളം നീണ്ടു സൗഭാഗ്യരേഖാങ്കിത–
പാണികൾ യുഗപ്രമാണങ്ങളാർന്നൊരു ഗാത്രം,
മൂന്നുപാരിലുമെന്നാലെന്തോന്നു സാദ്ധ്യമല്ല
എന്നുള്ള മുഖഭാവം സ്ഫുരിക്കും മുഗ്ദ്ധഗാത്രം,

മസ്തിഷ്കനൈർമ്മല്യത്തെ പ്രസ്ഫുരിപ്പിച്ചീടുന്ന-
നേത്രങ്ങൾ സുസൂക്ഷ്മങ്ങളേന്തുമുന്നതഗാത്രം,
നൃത്തഗീതാദി കലാവിദ്യയിലനന്യാദൃശ-
ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാഗാത്രം,
''ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി-
മാനിച്ച'', മഹാഭാഗ്യംതികഞ്ഞ, ദിവ്യഗാത്രം.

(സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ)

## ആശ്രമങ്ങൾ

എഴമറ്റൂർ പരമഭട്ടാരകാശ്രമം, വാഴൂർ തീർത്ഥപാദാശ്രമം, പന്മന ബാലഭട്ടാരകേശ്വരക്ഷേത്രം, ആറന്മുള കിടങ്ങന്നൂർ വിജയാനന്ദാശ്രമം, അറയൂർ അഭേദാനന്ദാശ്രമം, പുന്നക്കുളത്ത് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി സമാധിപീഠം.

ഇങ്ങനെ കേരളത്തിൽ പലയിടത്തും ആശ്രമങ്ങളുണ്ട്. അതെല്ലാം ഭരിക്കാൻ ട്രസ്റ്റികളുമുണ്ട്. സ്വാമികളുടെ സമാധിക്കുശേഷം ശ്രീതീർത്ഥപാദപരമഹംസസ്വാമികളും, തുടർന്ന് മററു ശിഷ്യപ്രധാനന്മാരും ഇതിൻെറയൊക്കെ ചുമതല വഹിച്ചുപോരുന്നു.

സ്വാമിതിരുവടികൾക്ക് കേരളത്തിൽ ശിഷ്യന്മാരും, ഭക്തന്മാരുമായി ഒരു വലിയ സമൂഹംതന്നെയുണ്ട്. അതിൻെറയെല്ലാം കേന്ദ്ര ആസ്ഥാനം എഴമററൂരാണ്. ''വിദ്യാധിരാജ പരിഷത്'' എന്നൊരു സമാജവുമുണ്ട്. എങ്കിലും സ്വാമിതിരുവടികളുടെ സർവ്വംകഷമായ പാണ്ഡിത്യവും, സിദ്ധികളും, മഹത്വവും മററും വച്ചു നോക്കുമ്പോൾ അദ്ദേഹം—ആ ഋഷീശ്വരൻ—അർഹിക്കുന്ന

പ്രചാരണം നായർസമൂഹം നടത്തിയിട്ടില്ല എന്നതു ഖേദകരമാണ്. എന്തേ ഇതിനു കാരണം? നായർസമുദായം പലവട്ടം ആലോചിക്കേണ്ട കാര്യമാണിതു്. മുകളിൽപ്പറഞ്ഞ സ്ഥാപനങ്ങളെല്ലാം ശിഷ്യന്മാരുടെ ശ്രമഫലമായുണ്ടായതാണ്. അതിന്റെ എണ്ണം വർദ്ധിപ്പിക്കാനും, സമാജം സർവ്വവ്യാപകമാക്കാനുംവേണ്ടി പ്രവർത്തിക്കാൻ ആരും ഉണ്ടായതായി തോന്നുന്നില്ല. ഇനിയെങ്കിലും ഇതിനെപ്പററി ആലോചിക്കുമോ?

സ്വാമികളുടെ ജീവിതത്തിന്റെ അന്ത്യഘട്ടമായപ്പോഴേയ്ക്കും വർദ്ധിച്ചുവന്ന ശിഷ്യസമ്പത്തു്, സ്വാമികളോടുള്ള ഭക്തിബഹുമാനാദരങ്ങൾ പ്രദർശിപ്പിക്കാനും, അടുത്തു പെരുമാറാനും മററുമായി സ്വാമികളുടെ സന്നിധിയിൽ എത്തിക്കൊണ്ടിരുന്നു. അവരോടൊക്കെ ഏററവും വാത്സല്യപൂർവ്വം അദ്ദേഹം പെരുമാറുകയും ചെയ്തിരുന്നു. സ്വാമികളുടെ വാൽസല്യാതിരേകം വ്യക്തമാക്കാൻ വാക്കുകളില്ല എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. സ്നേഹം വഴിഞ്ഞൊഴുകുന്ന വാക്കുകൾ, ''എന്റെ പൊന്നോമന തങ്കക്കുടമേ'' എന്നുംമററുമായിരുന്നു. ഉദാഹരണത്തിനു് ഒന്നുരണ്ടെഴുത്തുകൾ ചുവടെ ചേർക്കുന്നു:

ഒരു കൊച്ചു മരുമകൾ എഴുതിയ എഴുത്തിനു് മറുപടിയായി സ്വാമികൾ എഴുതിയതു്:

''എന്റെ തങ്കയോമനപ്പരിമളസന്താനപ്പൂന്തേൻ കുഴമ്പേ, പരിപൂർണ്ണമായി ഉദിച്ചു ചൊരിയുന്ന പുത്തൻ പൂവെണ്ണിലാവേ, നാദാനന്ദത്തിൽ ശ്രോത്രഹൃദയങ്ങളെ തന്മയമായി ലയിപ്പിക്കുന്ന സംഗീതനിധിയായ കൊച്ചുപൊന്നുകോമള മരുമകളേ, നിന്റെ ചെറിയ പരിമളപ്പൂകൈ

കരംകൊണ്ടെഴുതിയ ആനന്ദലേഖനം കണ്ടു്, നിന്നെ നേരിട്ടു കണ്ടതിൽപ്പതിന്മടങ്ങു് സന്തോഷം എനിക്കു സിദ്ധിച്ചു. ഭാസ്കരഭാഗവതർ ധൃതിപ്പെടുത്തിയതുകൊണ്ടു് മനസ്സിലുദിച്ചതുപോലെ ഏകദേശമെങ്കിലും എഴുതാതെ നിറുത്തുന്നു. വിളക്കില്ല, ഇരുട്ടമാണു്. എന്റെ പൊന്നോമനത്തങ്കക്കുടത്തിനു് സകല മംഗളങ്ങളും ഭവിക്കട്ടെ.''

''അണഞ്ചാൻ കെട്ടിയ കിട കിടന്താൽ കിട എന്ന മട്ടിൽ കിടക്കുന്ന ഈ കിഴട്ടുവലിയമ്മാവൻ (എങ്കിലും എന്റെ സ്നേഹത്തിനു ബലപ്പെട്ട അഴിവില്ലാത്ത പതിനാറു വയസ്സാണു്'')

1089—ൽ എഴുമററൂരെ താമസത്തിനിടയ്ക്കു് പരമഹംസസ്വാമികൾക്കയച്ച എഴുത്തുകളിൽ ഒന്നു്.

''മൃദംഗം നന്നായി ∫കൂട്ടൻ ‡ ഇതാ അങ്ങോട്ടു വരുന്നു. എന്റെ പാകത്തിനു കൂട്ടാൻ വയ്ക്കുന്ന കാര്യത്തിൽ ഇവൻ പണിക്കരേയും ജയിച്ചിരുന്നു. ചോറുമാത്രം ചിലപ്പോൾ മുഴുവനും ഒത്തില്ലെന്നുണ്ടു് ''നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ'' എന്നപോലെയുള്ള. ഒട്ടും പിടിക്കായ്കയില്ല. മൃദംഗയജമാനനോടു് ഇന്നലെ ഞാൻ പറ

---

∫ കുട്ടൻ അരിവയ്പുകാരനാണു്

‡ അദ്ദേഹം ഉപയോഗിച്ചിരുന്ന മൃദംഗത്തിനു് എന്തോ കേടു പററിയിരുന്നു. അതു നന്നാക്കിയ കാര്യമാണു് ഇവിടെ സൂചിപ്പിക്കുന്നതു്. പല കത്തുകളിലും ഗാനോപകരണങ്ങളുടെ കാര്യം എടുത്തുപറഞ്ഞിരിക്കും. അവയിൽ ചിലതിനു് അവയുടെ സ്വഭാവത്തിനനുസരണമായ പേരുകളും നൽകിയിരിക്കും.

ഞു, ഇവിടുത്തെ ജനങ്ങൾക്ക് മനപ്പൂർവ്വമായ നിഷ്ക ളങ്ക സ്നേഹാദിയുണ്ട്. രാമൻപിള്ള, കേശവപിള്ള, തമ്പി, മാസ്റ്റർ തമ്പുരാൻ ഇവരും, കാരണവനിവഹവും നമ്മുടെ കാര്യത്തെപ്പററി അവരുടെ പ്രധാനകാര്യ ങ്ങളിലൊന്നാക്കിത്തന്നെ വിചാരിക്കുന്നു. മുടങ്ങാതെ പലഹാരാദി കൊണ്ടുവന്നു തരുന്നുണ്ട്. എന്താണാവശ്യ മെന്ന് കുട്ടനോട് ദിവസവുമെന്നപോലെ വന്നു ചോദി ക്കാറുണ്ട്. ഏകാദശിദിവസം ഭജന മുടങ്ങുന്നില്ല. വലിയ മഴയും ഇരുട്ടുമായിട്ടും, മുടക്കിയില്ല. ആശ്രമത്തിനുചുററും കയറിവരുന്ന വഴിയും കാടു തകർത്തുവരുന്നതിനെ ഇവർ ത്തുമ്പായും കൊണ്ടുവന്ന് ഭേഷാക്കി നന്നാക്കുന്നുണ്ട്. വാ ദ്ധ്യാർ തമ്പുരാനും അതിൽ അഭിമാനംകൂടാതെ ത്തുമ്പാ പ്രയോഗിക്കയും വീഴകയും ഒക്കെയുണ്ട്.

ഓഹോ, പിന്നെയൊരു പപ്പുപിള്ളയുംകൂടിയുണ്ട്. തമ്പിയുടെ പടിഞ്ഞാറേതിലെയാണപോലും. ഇവർ കൂട്ടു വാൻ വയ്ക്കുവാൻ കൊണ്ടുത്തരും. ഇവർ കാവ്യം പഠിക്കണ മെന്ന് ഒത്തുകൂടി നിശ്ചയിച്ചിട്ടുണ്ട്. ആവുന്നിടത്തോളം തമ്പുരാനോടു പഠിക്കാം. പിന്നെ നമ്മോടുമാവാം എന്നൊ ക്കെയാണ്. മിക്കദിവസവും എല്ലാവരും വരും. തമ്പു രാൻ ദിവസവും ഒന്നും രണ്ടും നേരം വരും. എല്ലാവരോടും പകലിൽ വരരുതെന്നും, ആവശ്യമുള്ളപ്പോൾ വിളിക്കാ മെന്നും പറഞ്ഞിട്ടുണ്ട്. എങ്കിലും അവർ സാധാരണ വൈകുമ്പോൾ കുട്ടന്റെ അടുക്കൽ വന്നിട്ടു പോകും. എനി ക്കിവിടെ തനിച്ചിരുപ്പ് പരമസുഖം. തമ്പുരാൻ സഭാഗി നേയഭാര്യനായിട്ട് തുറവൂർ ഉൽസവത്തിനു പോയി. അഞ്ചു ദിവസമായി. ഇന്നു വരുമെന്നാണ്. കൊച്ചു തമ്പുരാൻ അയിത്തൂർ ഉണ്ടല്ലോ.''

സ്വാമിതിരുവടികളുടെ രണ്ടു കവിതകൾ

''മേലേ മേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ, കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ!
ബാലേ! ബാലേ! മനോജ്ഞേ! പരിമൃദുലതനോ!
യോഗിമാർ നിത്യമുണ്ണും—
പാലേ! ലീലേ! വസിക്കെൻമനസി സുകൃതസ—
ന്താനവല്ലീ! സുചില്ലീ!''

ഒരു ഗാനം

പന്തുവരാടി—ആദി.

പല്ലവി

സ്മര രേ! ശ്രീശങ്കരമഖിലസുരേശം (സ്മര രേ)

അനുപല്ലവി

മാ കുരു മാ കുരു മൂഢചാപല്യം
ത്യക്ത്വാ സംഗം തത്വാതീതം (സ്മര രേ)

ചരണം

യമിനാം മനപത്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം—മാനിന്യാ—
ശോഭിതശുഭസൗമ്യാംഗം
ഭവപാപവിഭംഗം—ഗിരിജാലോലം
സദാനന്ദമീശം—ചിൽപുരുഷഗഗനനടേശം
(സ്മര രേ)



# വിശ്വഹിന്ദു ബുക്സ് പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| യോഗശിക്ഷ (പ്രാണായാമം) | | |
| | സ്വാമി ബ്രഹ്മാനന്ദതീർത്ഥ | 15.00 |
| ക്രിസ്തുമതച്ഛേദനം | | |
| | ചട്ടമ്പിസ്വാമികൾ | 9.00 |
| വജ്റസൂചികോപനിഷത് | | |
| | വ്യാ: സ്വാമി ബ്രഹ്മാനന്ദതീർത്ഥ | 9.00 |
| ഈശാവാസ്യോപനിഷത് | | |
| | വ്യാ: സ്വാമി ബ്രഹ്മാനന്ദതീർത്ഥ | 7.00 |
| ഹിന്ദുധർമ്മം കടന്നാക്രമിക്കപ്പെടുന്നു | | |
| | സീതാറാം ഗോയൽ | 5.00 |
| ശബരിമല | – പി. പരമേശ്വരൻ | 2.50 |
| ഹിന്ദു തത്വചിന്തയും ആധുനികശാസ്ത്രവും | | |
| | കെ. കെ. വാമനൻ | 2.50 |
| ഷോഡശസംസ്കാരങ്ങൾ | | |
| | സാധുശീലൻ പരമേശ്വരൻപിള്ള | 9.00 |
| നക്ഷത്രഫലങ്ങൾ | | |
| | എൻ. കൃഷ്ണമൂർത്തി | 3.00 |
| ശ്രീ അയ്യപ്പൻ | – എൻ. കൃഷ്ണമൂർത്തി | 1 00 |
| ലഘുവാസുദേവമനനം | | |
| | സ്വാമി ബ്രഹ്മാനന്ദതീർത്ഥ | 9.00 |
| മഹിഷാസുരമർദ്ദിനീസ്തോത്രം | | |
| | വ്യാ: സ്വാമി ബ്രഹ്മാനന്ദതീർത്ഥ | 15.00 |

കൂടാതെ മററു പ്രസിദ്ധീകരണസ്ഥാപനങ്ങളുടെ എല്ലാവിധ ആദ്ധ്യാത്മികഗ്രന്ഥങ്ങളും സ്തോത്രഗ്രന്ഥങ്ങളും ദേവീദേവന്മാരുടെ വർണ്ണചിത്രങ്ങളും ലോക്കററുകളും ബഹുവർണ്ണത്തിലുള്ള ആശംസാകാർഡുകളും, ഡയറി, കലണ്ടർ മുതലായവയും പലതരം സ്റ്റിക്കറുകളും വിശ്വഹിന്ദു ബുക്സിൽനിന്നും ലഭിക്കും.